# ഗദ്യമാല.

## ഒന്നാം ഭാഗം.

---

എസ്. സുബ്രഹ്മണ്യയ്യർ ബീ. ഏ.



ALL RIGHTS RESERVED.

☞ ഗ്രന്ഥകർത്താവിന്റെ മുദ്രയില്ലാത്ത പ്രതികൾ
വ്യാജമായി വിചാരിക്കപ്പെടണം.

വില അണ ൨.

# ഗദ്യമാല.

## ഒന്നാം ഭാഗം.

ഗ്രന്ഥകൎത്താ,

എസ്. സുബ്രഹ്മണ്യയ്യർ ബി. ഏ.

E. V. R. OONNYTHAN & Co.,
PALACE ROAD, QUILON.

പകൎപ്പവകാശം രജിസ്റ്റർ ചെയ്തിരിക്കുന്നു.

നാലാം പതിപ്പ് കാപ്പി ൨൫൦൦.

 ഗ്രന്ഥകൎത്താവിന്റെ മുദ്രയില്ലാത്ത പ്രതികൾ വ്യാജമായി വിചാരിക്കപ്പെടണം.

വില: അണ ൨.

൧-ാം പതിപ്പിന്റെ

# മുഖവുര.

---

'ഗദ്യമാല' എന്ന നാമധേയത്തിൽ പ്രസിദ്ധം ചെയ്യുന്ന ഈ പുസ്തകത്തിൽ, മുമ്പു് പല സന്ദർഭങ്ങളിലായി 'ഭാഷാപോഷിണി' മാസികയിലേയ്ക്കു് ഞാൻ അയച്ചുകൊടുത്തിട്ടുള്ള പല ലേഖനങ്ങളേയും ക്രോഡീകരിച്ചിട്ടുള്ളതാകുന്നു. ആപേക്ഷികമായി പ്രൌഢങ്ങളായ ലേഖനങ്ങൾ മാത്രമേ ഇതിൽ എടുത്തു ചേർത്തിട്ടുള്ളു. അവയെത്തന്നെയും, ഒന്നു രണ്ടാവൃത്തി മനസ്സിരുത്തി വായിച്ചു് സമയം ഉണ്ടായിരുന്നിടത്തോളം ഭേദപ്പെടുത്തുകയും മാറി എഴുതുകയും ചെയ്തിട്ടുണ്ടു്.

ആകക്കൂടി ഇതിൽ ൧൨-ഉപന്യാസങ്ങളാണു് ഉള്ളതു്. ഇവയിൽ ൫-എണ്ണം സയൻസു സംബന്ധിച്ചവയും, ൪-എണ്ണം ജീവചരിത്രങ്ങളും, ശേഷം മൂന്നും പലവകയിൽപെട്ടതും ആകുന്നു. 'സന്മാർഗ്ഗചരണം' എന്ന ൧൪-ാമത്തെ ഉപന്യാസം മാത്രം നൂതനമായി എഴുതിച്ചേർത്തതും, 'പണ്ഡിതരമാബായി സരസ്വതി' എന്ന ജീവചരിത്രം എന്റെ സോദരൻ മ. രാ. രാ. എസ്. കൃഷ്ണയ്യർ ബി. ഏ., ബി. എൽ. അവർകൾ എഴുതി പ്രസിദ്ധം ചെയ്തിട്ടുള്ളതിനെ അദ്ദേഹത്തിന്റെ അനുമതിയോടുകൂടി ചേർത്തിട്ടുള്ളതും ആണു്.

ഭാഷാപോഷിണിയിൽ പ്രസിദ്ധം ചെയ്തിട്ടുള്ള എന്റെ ലേഖനങ്ങളെ എല്ലാം ക്രോഡീകരിക്കണമെന്നുള്ള വിചാരം എനിക്കു മുൻപിനാലെ ഉണ്ടായിരുന്നതത്രേ. എന്നാൽ കൃത്യാന്തരബാഹുല്യത്താലും മററും ഈ ഉദ്ദേശ്യം ഇതേവരെ സാധിച്ചില്ല. ഇതിലേയ്ക്കു തല്ക്കാലം കാരണഭൂതനായിത്തീരുകയും വേണ്ട ശ്രമങ്ങളെല്ലാം ചെയ്തുകൊള്ളാമെന്നേററു് പ്രസിദ്ധീകരണം നിർവഹിക്കയും ചെയ്തിട്ടുള്ള മ. രാ. രാ. മണക്കാട്ടു പി. നാരായണപിള്ള അവർകളോടു എനിക്കുള്ള നിർവ്യാജമായ കൃതജ്ഞതയെ പ്രകടനംചെയ്തുകൊണ്ടു് ഈ പുസ്തകത്തെ സജ്ജനസമക്ഷം സമർപ്പിച്ചുകൊള്ളുന്നു.

മാവേലിക്കര, ൧൦—൪—൧൦൮൭. } എസ്. സുബ്രഹ്മണ്യയ്യർ.

# സംഗതിവിവരം.







അക്കാദമി

# ൪-ാം പതിപ്പിന്റെ മുഖവുര.

---

ഇതോടുകൂടി ഈ 'ഗദ്യമാല' പ്രസിദ്ധം ചെയ്വാനുള്ള അവകാശം ഞാൻ തന്നെ എടുത്തിരിക്കുന്നു. മുൻ പതിപ്പുകളിൽ ഉണ്ടായിരുന്നതിൽ മൂന്നു വിഷയങ്ങൾ ഇതിൽ ചേർക്കാതെ വിട്ടിട്ടുണ്ട്. ഒരുവിധം മനസ്സിരുത്തി പരിഷ്കരിച്ചെഴുതുകയും ചെയ്തിരിക്കുന്നു.

തിരുവനന്തപുരം,<br>൨൫—൪—൧൦൮൯. } എസ്. സുബ്രഹ്മണ്യയ്യർ.

---

# ഗദ്യമാല.

## ഒന്നാം ഭാഗം.

### മൈക്കേൽഫാരഡേ.

കേരള സാഹിത്യ അക്കാദമി

മൈക്കേൽഫാരഡേ, പ്രകൃതിശാസ്ത്രസംബന്ധമായി അനേകം തത്വങ്ങളെ സ്ഥാപിച്ച് ലോകത്തിന്നു വലിയ ഉപകാരം ചെയ്തിട്ടുള്ള ഒരു മഹാനാകുന്നു. അദ്ദേഹത്തിന്റെ വിജയങ്ങൾ പ്രത്യേകിച്ച് വിദ്യുച്ഛക്തിയെ സംബന്ധിച്ചവയാണ്. മാതാപിതാക്കന്മാർ വളരെ ദരിദ്രന്മാരായിരുന്നു. അവർ ലണ്ഡൻപട്ടണത്തിലെ ഒരു കുതിരപ്പേട്ടയിൽ, ഒരു കുതിരപ്പുരയുടെ മുകളിലത്തെ മുറിയിൽ, പാർത്തുവന്നു മൈക്കേലിന്റെ മാതാവ് വളരെ ഈശ്വരഭക്തിയുള്ള കൂട്ടത്തിൽ ആയിരുന്നു. പിതാവ്, കൊല്ലപ്പണിചെയ്തു നിത്യത കഴിച്ചു വന്നു. വളരെ മാന്യമായ പദത്തെ പ്രാപിച്ചശേഷവും തന്റെ അച്ഛൻ ഒരു കൊല്ലനായിരുന്നു എന്നു പറ

യാൻ മൈക്കേലിനു അശേഷം ലജ്ജയോ, മടിയോ ഉണ്ടായിരുന്നില്ല.

൧൦വയർ-ൽ മൈക്കേൽ, ഒരു സ്റ്റേഷനറിഷാപ്പിലെ ചെറുക്കനായി, ആദ്യം പണിയിൽ പ്രവേശിച്ചു. അയാൾക്കു അന്നു പന്ത്രണ്ടു വയസ്സേ പ്രായമുണ്ടായിരുന്നുള്ളു. വെളുപ്പാൻകാലം നാലരമണിക്കു കൃത്യമായി ഉണൎന്നു വസ്ത്രധാരണം കഴിച്ചു ജോലിക്കു സന്നദ്ധനാവുക അയാളുടെ പതിവായിരുന്നു. ഒരിക്കലും നേരനിക്കം വരുത്തുകയില്ല. ആകാശം സുപ്രസന്നമായിരുന്നാലും, മേഘച്ഛന്നമായിരുന്നാലും, മണി അഞ്ചടിച്ചാൽ അയാളെ ന്യൂസ്പേപ്പർ ആപ്പീസിൽ നിന്നു പേപ്പർ വാങ്ങിക്കൊണ്ടു വരുകയോ ഏപ്പാടുകാൎക്കു കൊണ്ടുചെന്നു കൊടുക്കുകയോ ചെയ്യുന്ന ജോലിയിൽ ബദ്ധശ്രദ്ധനായി തെരുവീഥികളിൽ കാണാം. മലിനമായ ഉടുപ്പു ധരിച്ചു പ്രഭാതം മുതൽ സായംകാലംവരെ ഓടി നടന്നു കഷ്ടപ്പെട്ടു നിത്യത നിൎവ്വഹിച്ചു വന്ന ആ ബാലൻ വിദ്വല്ലോകത്തിൽ ഏററവും ഉയൎന്ന ഒരു സ്ഥാനത്തിനു അൎഹനായിത്തീരുമെന്നു ഒരുത്തരും വിചാരിച്ചിരുന്നില്ല.

താൻപ്രദൎശിപ്പിച്ച കൃത്യശ്രദ്ധകൊണ്ടു അയാൾ അചിരേണ യജമാനൻെറ സന്തോഷത്തിനു പാത്രീഭവിച്ചു. തന്മൂലം, പുസ്തകംബയിൻറുചെയ്യുന്ന തൊഴിൽ അഭ്യസിക്കാൻ തനിക്കു മോഹമുണ്ടെന്നു അ

യാൾ അറിയിച്ചപ്പോൾ, യജമാനൻ അതിന്നനുവാദം നൽകി എന്നുമാത്രമല്ല, ഗുരുദക്ഷിണപോലെ, യജമാനന്മാർ അക്കാലത്തു ശിഷ്യരോടു വാങ്ങിക്കാറുണ്ടായിരുന്ന "മുൻകൂറ തുക" വാങ്ങാതെ തന്നെ അയാളെ ശിഷ്യനായി സ്വീകരിയ്ക്കുകയും ചെയ്തു.

അപ്പൊഴപ്പൊഴായി അക്കാലത്തു ലഭിച്ച സാവകാശത്തെ അയാൾ വൃഥാ കളഞ്ഞില്ല. ആയതുമുഴുവനും, കയ്യിൽ കിട്ടിയ പുസ്തകങ്ങൾ വായിക്കുന്നതിൽ വിനിയോഗിച്ചു. രാത്രിയിൽ ഇരുന്നു പഠിച്ചുവന്നതു്, കുതിരപ്പുരയുടെ മുകളിലുള്ള ഒരു മോശപ്പെട്ട മുറിയിലായിരുന്നു. അവിടെ ഇരുന്നു അയാൾ വായിച്ചുവന്ന വലിയ പുസ്തകങ്ങൾ കണ്ടിട്ടു് മാതാപിതാക്കന്മാർ വളരെ ആശ്ചര്യപ്പെട്ടു. പുത്രന്റെ ഈ വിധമായ പഠിപ്പു് തങ്ങളുടെ പേരിന്നു ബഹുമാനഹേതുവായും രാജ്യത്തിന്നു് അളവററ അനുഗ്രഹമായും തീരുമെന്നു് അവർ സ്വപ്നേപി വിചാരിച്ചില്ല.

ദിവസംപ്രതി ഷാപ്പു പൂട്ടിയശേഷം ചെന്നാൽ, സമീപത്തു നടത്തിവന്ന ശാസ്ത്രപ്രസംഗങ്ങൾ കേൾക്കാൻ തരമുണ്ടെന്നു് അയാൾക്കു് അറിവു കിട്ടി. എന്നാൽ, ഇതു് പണച്ചെലവുകൂടാതെ സാധിക്കാവുന്ന കാര്യമായിരുന്നില്ല. പ്രസംഗശാലയ്ക്കകത്തു കടക്കണമെങ്കിൽ ദിവസംപ്രതി ഏതാനും ഷില്ലിങ്ങു (ഒരു ഷില്ലിങ്ങ്=$\frac{3}{4}$ ഉറുപ്പിക) കൊടുക്കണം. ഇത്രയും

ചെലവു ചെയ്യുന്നതിന് അയാളുടെയോ, പ്രതിവാരം ശമ്പളം വാങ്ങിവന്ന മാതാപിതാക്കന്മാരുടെയൊ, സമ്പാദ്യം അനുവദിച്ചില്ല. പ്രസംഗം കേൾക്കാനുള്ള മോഹമോ, പ്രബലമായി വന്നു. ഏതായാലും, ഉദാരനായ ജ്യേഷ്ഠസഹോദരന്റെ ദയയാൽ ആ മോഹം സാധിച്ചു എന്നു പറഞ്ഞാൽ കഴിഞ്ഞല്ലോ.

മൈക്കേലിന്റെ ശാസ്ത്രഭ്രമംകൊണ്ട് നിയതമനയുള്ള ജോലിക്കു വിഘ്നത്തിനൊ,യജമാനന്റെആവലാധിക്കൊ, ഇടയായില്ല. നിജജോലിയിൽ അയാൾ പ്രദർശിപ്പിച്ച ശ്രദ്ധയും സാമർത്ഥ്യവും പ്രതിദിനം വൎദ്ധിച്ചതേയുള്ളു. യജമാനന്റെ പുസ്തകങ്ങൾ ബയിന്റു ചെയ്യുമ്പോഴും, കൂട്ടുകാരോടൊരുമിച്ചു നേരംപോക്കു പറഞ്ഞു രസിക്കുമ്പോഴും,ശാസ്ത്രപ്രസംഗങ്ങൾ കേട്ടുകൊണ്ടിരിക്കുമ്പോഴും, ഒരുപോലെ, അയാളുടെ മനസ്സും ബുദ്ധിയും അതാതു വിഷയത്തിൽ നിശ്ചലമായിപ്പതിഞ്ഞിരുന്നതല്ലാതെ അന്യവിഷയങ്ങളിൽ ഓടിനടന്നില്ല. അതുകൊണ്ട്, അയാളുടെ പ്രവൃത്തികൾക്കെല്ലാം വിശേഷമായ ഒരു പൂൎണ്ണതയുണ്ടായിരുന്നു.

പ്രസംഗം കേൾക്കാൻ പോയിരുന്ന സമയം ലഭിച്ച സ്നേഹപരിചയാദികൾ, ഭാവിയായ ഉന്നതപദത്തിലേക്കു കയറുവാനുള്ള പടികളിൽ ആദ്യത്തേതിനെ അയാൾക്കു സമ്പാദിച്ചു കൊടുത്തു. ഇതു്,

സർ ഹംഫ്രി ഡേവി എന്ന ശാസ്ത്രപണ്ഡിതനാൽ നല്കപ്പെട്ട 'റോയൽ ഇൻസ്റ്റിറ്റ്യൂഷൻ' വക പ്രയോഗശാലയിലെ 'അസിസ്റ്റൻറ' പണിയായിരുന്നു. തന്മാത്രമായി ഈ സ്ഥാനം അത്ര വലുതൊ, ആദായമുള്ളതൊ ആയിരുന്നില്ല. ഇതുകൊണ്ട് അയാൾക്കുണ്ടായ മുഖ്യലാഭം, അറിവിനെ വൎദ്ധിപ്പിക്കാൻ കിട്ടിയ അവസരം തന്നെ ആണ്. ഇതിനെ അയാൾ വേണ്ടുംവണ്ണം വിനിയോഗിക്കയും ചെയ്തു.

വൈകുന്നേരം, ഉദ്യോഗസംബന്ധമായ ജോലികൾ തീൎന്നുകൂടുമ്പോൾ, അയാൾ ബാല്യത്തിലെ വിദ്യാഭ്യാസാഭാവത്താൽ തനിക്കുണ്ടായിരുന്ന ന്യൂനതകളെ പരിഹരിക്കാൻ വേണ്ട ഉദ്യമങ്ങൾ ചെയ്തുതുടങ്ങി. ഇതിലേയ്ക്കായി, ഇഷ്ടന്മാരിൽ അഞ്ചാറുപേരെ തന്റെ മുറിയിൽ ക്ഷണിച്ചുവരുത്തി, പദോച്ചാരണത്തിലും പ്രയോഗത്തിലും തനിക്കുണ്ടാകുന്ന തെററുകളെ തിരുത്തിച്ചുപോന്നു. അപ്പഴപ്പോൾ കണ്ട തെററുകളെ നിൎവ്യാജമായി അവർ എടുത്തുപറഞ്ഞതിന്റെ ഫലം, അയാൾക്കു അചിരേണ അനുഭവദൃഷ്ടമാകയും ചെയ്തു.

മൈക്കേലിന്റെ ജീവിതോദ്ദേശ്യം തന്റെ മനഃപരിഷ്കരണം തന്നെ ആയിരുന്നു. ഈശ്വരവിശ്വാസത്തെ ഇതിലേക്കുള്ള മുഖ്യസാധകമായി അയാൾ വിചാരിച്ചു പോന്നു. ബാല്യത്തിൽ, ന്യൂസ്പേപ്പർ കൊണ്ടുനടന്നു കൊടുത്തുവന്ന കാലത്തുകൂടി, പള്ളി

യിൽ കൃത്യസമയത്തെത്തുവാനായി പ്രാതഃകാലത്തെ ജോലികളെ അയാ‍ൾ അതിജാഗ്രതയോടെ ചെയ്തു വന്നു. വിദ്വാനായും വിഖ്യാതനായും തീൎന്ന ശേഷവും ഈ വിഷയത്തിൽ അയാ‍ൾക്കുള്ള ജാഗരൂകത കുറഞ്ഞില്ല. എന്നല്ല, തനിക്കു ദൈവികമായ ആദ്ധ്യവിചാരങ്ങളെ നല്കിയവരും പ്രായേണ നിന്ദിതന്മാരും ക്ഷീണശക്തന്മാരും ആയ ചെറിയ വൈദികസംഘക്കാരോടൊന്നിച്ചു പ്രാൎത്ഥന നടത്തുന്നതിൽ ഒരു പ്രത്യേക സന്തുഷ്ടിയെ അയാ‍ൾ അന്ത്യകാലം വരെ പ്രകടിപ്പിക്കയും ചെയ്തു.

അദ്ദേഹത്തിനു സിദ്ധിച്ച ബഹുമതിക‍ൾക്കെല്ലാം അദ്ദേഹത്തിനു പൂൎണ്ണയോഗ്യതയുണ്ടായിരുന്നു. ബുദ്ധിയ്ക്കു് എത്രത്തോളം വികാസമുണ്ടായിരുന്നുവോ അത്രയും പരിശുദ്ധത മനസ്സിനും ഉണ്ടായിരുന്നു. പാരീസുപട്ടണത്തിലെ ഒരു തെരുവിനെ ഫ്രഞ്ചുചക്രവൎത്തി തന്നാമധേയാങ്കിതമാക്കിച്ചെയ്തു. ഇംഗ്ലണ്ടിലെ രാജ്ഞി, അവരുടെ ബഹുമാനസൂചകമായി,അദ്ദേഹത്തിനു് 'ഹാംപ്ടൻ കോട്ടിൽ' ഒരു ഭവനം തീൎപ്പിച്ചുകൊടുത്തു. ബ്രിട്ടീഷു് ഗവണ്മെൻറിൽ നിന്നു് അദ്ദേഹത്തിനു ജീവപൎയ്യന്തം പെൻഷനും പതിച്ചുകൊടുത്തു. അദ്ദേഹം ലോകത്തിൽ എത്രത്തോളം പൂജ്യനായിത്തീൎന്നു എന്നു് ഈ സംഗതിക‍ൾ നല്ലവണ്ണം തെളിയിക്കുന്നു.

ശാസ്ത്രീയതത്വങ്ങ‍ൾക്കു് അദ്ദേഹം മൂലം ലഭിച്ച

പോഷണത്തിന്നായി വിദ്വച്ഛിരോമണികൾ അദ്ദേഹത്തെ സൽക്കരിച്ചു കൊണ്ടാടി. ഈ യോഗ്യതകൾ എല്ലാം ഇരുന്നിട്ടും, ആ മഹാൻ ബഹുമാനസൂചകങ്ങളായ യാതൊരു സ്ഥാനപ്പേരുകളും സ്വീകരിക്കാതെ 'മൈക്കേൽഫാരഡേ' എന്ന ശുദ്ധനാമധേയത്തെ ജീവാവസാനം വരെ വഹിച്ചതേയുള്ളു.

---

# സയൻസ്.

'സയൻസ്' എന്ന പദത്തിന്റെ മൂലാർത്ഥം 'ജ്ഞാനം' എന്നാകുന്നു. ആധുനികദൃഷ്ട്യാ, എല്ലാത്തരത്തിലുമുള്ള ജ്ഞാനത്തേയും സയൻസ് എന്നു പറഞ്ഞുകൂടാ. സംപ്രവീക്ഷണം കൊണ്ടും, അതിജാഗ്രതയോടും കരുതലുകളോടും കൂടി നടത്തപ്പെടുന്ന പരിശോധനകൾ കൊണ്ടും നിയമിക്കപ്പെട്ടിട്ടുള്ള ജ്ഞാനസഞ്ചയം മാത്രമേ ആ പദാർത്ഥത്തിൽ ഉൾപ്പെടുകയുള്ളൂ. ഒരു വസ്തുവിനേയോ സംഭവത്തേയോ പററിയുള്ള സ്ഥൂലമായ ജ്ഞാനം, ഇക്കൂട്ടത്തിൽ ഉൾപ്പെടുന്നതല്ല. ഇതിന്നു ഒരു ദൃഷ്ടാന്തം പറയാം. നിയതവേഗത്തോടുകൂടി മേല്പോട്ടെറിയപ്പെടുന്ന ഒരു കല്ല് നൂറു (൧൦൦) അടി ഉയരുന്നു എന്നിരിക്കട്ടെ. ഏറിന്റെ വേഗം കൂട്ടിയാൽ

കല്ല് കൂടുതൽ ഉയരുമെന്നും നമുക്കറിയാം. ഇതിനെ അടിസ്ഥാനമാക്കി "ഏറിന്റെ വേഗം കൂട്ടുന്തോറും മേല്പോട്ടെറിയപ്പെടുന്നകല്ല് കൂടുതലായി ഉയരും" എന്നു പറയുന്നതായാൽ, അതു തെറ്റല്ലാ എന്നു വരുകിലും, ഒരു സാമാന്യനിർദ്ദേശമേ ആകയുള്ളൂ. എന്തെന്നാൽ, വേണ്ടുംവണ്ണം പരിശോധിക്കുമ്പോൾ അതിനു സൂക്ഷ്മത പോരെന്നു വ്യക്തമാകും. പരമാർത്ഥത്തിൽ കല്ലുയരുന്നതിന്റെ ക്രമം, ഏറിന്റെ വേഗത്തെ നാം എത്ര ഗുണമാക്കുന്നുവോ ആ ഗുണക്രമത്തെ അല്ല, ആ ഗുണത്തിന്റെ വർഗ്ഗത്തെ ആകുന്നു, അനുസരിക്കുന്നതു്. അതായതു്, ൧൦൦ അടി ഉയരാൻ ഉപയോഗിച്ച നിയതവേഗത്തെ ഇരട്ടിച്ചാൽ കല്ല്, ൨൦൦-അടി ഉയരുന്നതിനു പകരം, ൨-ന്റെ വർഗ്ഗമായ ൪-ഗുണം (൪൦൦-)അടി ഉയരുന്നു. ഏറിന്റെ വേഗം ത്രിഗുണമാക്കിയാൽ, കല്ല് ൩-ന്റെ വർഗ്ഗമായ ൯-ഗുണം (൯൦൦ അടി) ഉയരുന്നു. വേഗം നാലു ഗുണമാക്കിയാൽ, കല്ല് ൪-ന്റെ വർഗ്ഗമായ ൧൬-ഗുണം (൧൬൦൦ അടി)ഉയരുന്നു. ഈ വസ്തുത, നല്ലപോലെ പരിശോധിച്ചാൽ മാത്രമേ വെളിവാകയുള്ളൂ. ഇപ്രകാരം സൂക്ഷ്മപ്പെടുത്തീട്ടുള്ള തത്വം മാത്രമേ 'സയൻസി'ന്റെ അംശമാകയുള്ളൂ. ആകയാൽ, തെററു കടന്നുകൂടാതിരിക്കത്തക്കവണ്ണം വീണ്ടും വീണ്ടുംപരിശോധിച്ചു സൂക്ഷ്മതാനിർണ്ണയം ചെയ്യപ്പെട്ടിരിക്കുന്ന സ്വഭാവം സയൻസിന്റെ ഒരു പ്രധാനലക്ഷണമാകുന്നു.

മേൽപറഞ്ഞ പ്രകാരമുള്ള ഒററത്തത്വങ്ങൾ, സയൻസിനാൽ ആദരണീയങ്ങളാകുമെങ്കിലും, 'സയൻസ്' ആകയില്ല. ഏതെങ്കിലും ഒരുവക ജ്ഞാനം ആ പേരിനെ അർഹിക്കണമെങ്കിൽ അതു് പ്രകൃതിയെപ്പററി പൊതുവേയൊ, പ്രകൃതിയുടെ പ്രധാന ശാഖകളെപ്പററിയൊ ഉള്ള നാനാതത്വങ്ങളുടേയും ക്രമപ്പെട്ടുത്തപ്പെട്ട സഞ്ചയമായിരിക്കണം. വിശേഷിച്ചു്, ഈ ജ്ഞാനസഞ്ചയത്തിൻെറ അംശങ്ങൾ തന്നിദാനങ്ങളായ സാമാന്യതത്വങ്ങളിന്മേൽ പ്രതിഷ്ഠിതങ്ങളായുമിരിക്കണം. പ്രത്യേകതത്വങ്ങൾ ഇപ്രകാരം സാമാന്യതത്വങ്ങളിന്മേൽ സ്ഥാപിതങ്ങളായിരിക്കുന്നതും, ഒരേവകയ്ക്കു സംബന്ധിച്ച തത്വങ്ങളെല്ലാം ക്രമപ്പെട്ടുത്തപ്പെട്ടിരിക്കുന്നതും സയൻസിൻെറ മറെറാരു പ്രധാനലക്ഷണമാകുന്നു.

ഇപ്രകാരം അർത്ഥനിയമനം ചെയ്യുന്നപക്ഷം 'സയൻസ്' എന്ന ഇംഗ്ലീഷു പദത്തിനു പകരം മലയാളത്തിൽ 'ശാസ്ത്രം' എന്ന പരിഭാഷ ഉപയോഗിക്കുന്നതുകൊണ്ടു യാതൊരു കുഴപ്പവും ഉണ്ടാകാൻ വകയില്ല. സയൻസിനാൽ ആദരണീയങ്ങളായ തത്വങ്ങളെ 'ശാസ്ത്രീയതത്വങ്ങൾ' എന്നു പറയുന്നതും സൌകര്യപ്രദമായിരിക്കും. 'ശാസ്ത്രം' എന്നതിനുപകരം 'വിജ്ഞാനീയം' എന്നുള്ള പ്രയോഗവും നടപ്പായിക്കഴിഞ്ഞിരി

കുന്നു. 'സയൻസ്' മേല്പറഞ്ഞപ്രകാരം അർത്ഥനിയമനം ചെയ്യപ്പെട്ട വിശേഷജ്ഞാനമായിരിക്കകൊണ്ടു്, അതിനെ "വിജ്ഞാനീയം" എന്നുപറയുന്നതു് കുറച്ചുകൂടി യോജിച്ചതെന്നേ വരാൻ തരമുള്ളു. ഈ ന്യായേന ഇപ്പോൾ 'പ്രകൃതിവിജ്ഞാനീയം' 'ജീവിതവിജ്ഞാനീയം', 'സസ്യവിജ്ഞാനീയം' (ഉത്ഭിജവിജ്ഞാനീയം), 'ജ്യൌതിഷവിജ്ഞാനീയം' എന്നിങ്ങനെയുള്ള നാമധേയങ്ങൾ സാധാരണമായികഴിഞ്ഞിരിക്കുന്നു. ഇവയെ 'പ്രകൃതിശാസ്ത്രം', 'ജീവിതശാസ്ത്രം', 'സസ്യശാസ്ത്രം' (ഉത്ഭിജശാസ്ത്രം), 'ജ്യോതിശ്ശാസ്ത്രം' എന്നിങ്ങനെ പറയുന്നതിനും ആക്ഷേപമുണ്ടെന്നുതോന്നുന്നില്ല. 'ശാസ്ത്ര' ശബ്ദം കുറച്ചുകൂടി സാധാരണമാണെന്നുള്ള വസ്തുത ഈ സമ്പ്രദായത്തെ സവിശേഷം അനുകൂലിക്കുന്നും ഉണ്ടു്.

പ്രകൃതിയെപ്പററിയുള്ള നമ്മുടെ ജ്ഞാനമെല്ലാം പഞ്ചേന്ദ്രിയങ്ങൾ വഴിയാണല്ലോ മനസ്സിൽ പ്രവേശിക്കുന്നതു്. അവ സംഗതികളെ മുഴുവൻ ഗ്രഹിക്കയോ നമ്മെ ഗ്രഹിപ്പിക്കയോ ചെയ്യുന്നില്ല. യുക്തിപൂർവ്വം പര്യാലോചിക്കുന്നതായാൽ ലോകത്തിൽ ഒന്നുംതന്നെയാദൃച്ഛികമായി സംഭവിക്കുന്നില്ലെന്നും, നിയതങ്ങളായുള്ള അവസ്ഥകളുടെ ഒരേവിധമായ യോഗത്തിൽ നിന്നു് ഒരേഫലംതന്നെ സദാ ഉത്ഭൂതമാകുന്നു എന്നും ബോധപ്പെടുന്നതാണു്. ഇതിനു ദൃഷ്ടാന്തം പറയാം. ചൂടുപിടിച്ചാൽ വെള്ളം

ആവിയായി മാറുന്നു. വേണ്ടുവോളം തണുപ്പേ റാൽ അതു് ഉറഞ്ഞു കട്ടിയാകുന്നു. ആവി തണു ത്താൽ പുനശ്ചവെള്ളമാകുന്നു. ഈ സംഗതികൾ ക്കൊരിക്കലും ഒരു മാററം ഉണ്ടാകുന്നില്ല. അതായതു്, ഓരോഫലത്തിനും ഹേതുവായുള്ള പൂൎവ്വാവസ്ഥകൾ ഒരേപ്രകാരത്തലിരുന്നാൽ തൽഫലങ്ങളും ഒന്നായി ത്തന്നെയിരിക്കുന്നു. ദൃഷ്ടലോകത്തെപ്പററി നമുക്കു സിദ്ധിച്ചിട്ടുള്ള സകലഅറിവുകളും പ്രകൃതിയുടെ ഈ സ്ഥിരതയിന്മേൽ പ്രതിഷ്ഠിതങ്ങളാകുന്നു.

ലോകത്തിൽ യാതൊന്നും യാദൃച്ഛികമായി സംഭവിക്കുന്നില്ലെന്നു പറഞ്ഞുവല്ലൊ. ആകയാൽ, എല്ലാസംഭവങ്ങൾക്കും കാരണമുണ്ടായിരിക്കണം. ഒ രു സംഭവത്തിന്റെ കാരണം, അതിന്റെ പൂൎവ്വാവ സ്ഥകളുടെ യോഗത്തിൽ പെട്ടതിൽ തദുല്പാദനത്തി ന്നു് ഒഴിച്ചുകൂടാത്തവ യാതൊന്നോ അവമാത്രം ആകുന്നു. ചിലസംഭവങ്ങളെ യാദൃച്ഛികങ്ങളെന്നു നാം പറയുന്നുണ്ടെങ്കിൽ അതിന്നു് ആ സംഭവങ്ങ ളുടെ അവശ്യങ്ങളായ പൂൎവ്വാവസ്ഥകൾ എന്തെന്നു നമുക്കറിഞ്ഞുകൂടാ എന്നു മാത്രമേ അൎത്ഥമുള്ളു. ഒരു സംഭവത്തിന്റെ പൂൎവ്വാവസ്ഥകളിൽ സാരമുള്ള വയെ നമ്മിൽനിന്നു മറച്ചുവെച്ചിട്ടു് നിസ്സാരങ്ങളാ യവയെ മാത്രം പ്രദൎശിപ്പിക്കുന്നതിനാലത്രേ ജാലവി ദ്യക്കാർ നമ്മെ അത്ഭുതചിത്തവൃത്തികളാക്കുന്നതു്. ആ സംഭവങ്ങൾ നമുക്കു ആശ്ചൎയ്യകരങ്ങളായി തോ ന്നുന്നതിനുള്ള കാരണം, നമ്മുടെ ദൃഷ്ടിയിൽപ്പെടുന്ന

നിസ്സാരങ്ങളായ പൂൎവ്വാവസ്ഥകളിൽ നിന്നു മാത്രം അവ ഉളവാകും എന്നുള്ളതു് യുക്തിക്കുടത്തിരിക്കാത്തതിനാലാണു്.

സംഭവങ്ങളുടെ സാരങ്ങളായ പൂൎവ്വാവസ്ഥകളെ അറിഞ്ഞു് കാൎയ്യകാരണസംബന്ധം വെളിപ്പെടുത്തുകയെന്നുള്ളതു്, ശാസ്ത്രധൎമ്മമാകുന്നു. ശാസ്ത്രാഭിവൃദ്ധി ഉണ്ടാകുന്നതോടുകൂടി ലോകത്തിൽ ജ്ഞാനം വൎദ്ധിക്കുകയും, അജ്ഞാനം നീങ്ങുകയും ചെയ്യും. ആകയാൽ ജ്ഞാനാഭിവൃദ്ധിക്കും അജ്ഞാനത്തിന്റെ ദൂരീകരണത്തിനുമായി നാം സയൻസിന്റെ പ്രചാരത്തെ സൎവ്വദാ സഹായിക്കേണ്ടതാകുന്നു.

# പാലിസി എന്ന പ്രസിദ്ധ കുശവൻ.

ബെൎന്നാഡ് പാലിസി ക്രിസ്താബ്ദം ൧൫൧൦-ൽ ഫ്രാൻസ് രാജ്യത്തിന്റെ ദക്ഷിണഭാഗത്തിൽ ജാതനായി. വളരെ ദരിദ്രന്മാരായിരുന്ന അവന്റെ മാതാപിതാക്കന്മാൎക്കു് അവനെ പാഠശാലയിൽ അയച്ചു പഠിപ്പിക്കാൻ കഴിഞ്ഞില്ല. "ഞാൻ വായിച്ചിട്ടുള്ള പുസ്തകം, എല്ലാവരുടെയും വീക്ഷണ

ത്തിന്നു വിഷയമായി തൂങ്ങിനില്ക്കുന്ന ആകാശവും ഭൂമിയും തന്നെ, അല്ലാതെ മറെറാന്നും ഇല്ലാ" എന്നു് അവൻ തന്നെ പ്രാപ്തിയായശേഷം പറഞ്ഞിട്ടുണ്ടു്. എങ്കിലും, കണ്ണാടി ചായമിടുന്നതിന്നും, ചിത്രംവരയ്ക്കുന്നതിന്നും, അന്ത്യത്തിൽ എഴുതുവാനും വായിക്കാനും അവൻ ശീലിക്കാതിരുന്നില്ല.

പുരാതനന്മാരായ പല ദേശക്കാരും ചെളികൊണ്ടു മൺപാത്രങ്ങൾ നിൎമ്മിക്കാൻ പഠിച്ചിരുന്നുവെങ്കിലും, ഇനാമൽ ഉരുക്കിയൊഴിച്ചു് അവയ്ക്കു മിനുസംകൊടുക്കുന്ന സമ്പ്രദായം അവർ അത്രതന്നെ വശമാക്കിട്ടില്ലായിരുന്നു. യൂറോപ്പിൽ ഈ വിദ്യവല്ലവരും അഭ്യസിച്ചിരുന്നുവെങ്കിൽ തന്നേയും ഇടക്കാലങ്ങളിൽ അതു വിസ്മൃതമായിപ്പോയി എന്നതിന്നു സംശയമില്ല. അതിനെ പുനരുദ്ധാരണം ചെയ്തതു് ഇററാല്യർ ആയിരുന്നു. പാലിസിയുടെ കാലത്തു് അയാളുടെ ജന്മഭൂമിയായ ഫ്രാൻസിൽ വെണ്മൺഭരണികളും പാനപാത്രങ്ങളും മാത്രമേ ഉണ്ടാക്കപ്പെട്ടുവന്നിരുന്നുള്ളൂ. ഇനാമൽ ഉരുക്കിയൊഴിച്ചു മിനുസപ്പെടുത്തിയ മൺപാത്രങ്ങൾ നിൎമ്മിക്കാൻ പാലിസിയെ പ്രേരിപ്പിച്ചതു്, അയാൾ യദൃച്ഛയാ കണ്ട ഒരു ഇററാല്യൻ പാനപാത്രമായിരുന്നു. അതു കണ്ട മാത്രയിൽ അതിന്മേൽ ഉരുകിപ്പിടിച്ചിരുന്ന ഇനാമലിൻെറ യോഗം എന്തെന്നും തദംശങ്ങളെ എങ്ങനെ ചേൎക്കേണ്ടുന്നതെന്നും അറിവാനുള്ള മോഹം

അയാളെ ബലമായി പിടികൂടി. എന്നാൽ ഇതിനെ പ്പററി ഊഹിക്കയല്ലാതെ വേറൊന്നും ചെയ്യാൻ നിവൃത്തിയില്ലായിരുന്നു. എങ്കിലും ഒന്നു പരീക്ഷി ച്ചു നോക്കണമെന്നുതന്നെ അയാൾ ഉറച്ചു. യോ ഗത്തിൽ പെട്ടതായി തോന്നിയ സാധനങ്ങളെ എല്ലാം കൂട്ടി അരച്ച്, മൺകുടങ്ങൾ പൊട്ടിച്ച് അവയുടെ മേൽ പൂശി, അതിതീവ്രമായ അഗ്നികു ണ്ഡത്തിലിട്ട് ഉരുകുമോ എന്നു പല പ്രാവശ്യവും പരീക്ഷിച്ചു നോക്കി. അതുരുകിപ്പടിച്ചില്ല. കു ടങ്ങളും, യോഗപദാൎത്ഥങ്ങളും, മരുന്നും, വിറകും, സ മയവും, പ്രയത്നവും എല്ലാം നഷ്ടമായിബ്ഭവിച്ച തു മാത്രം ഫലം. എന്നാൽ പലിസി ഇതുകൊ ണ്ടശേഷം ഭഗ്നോത്സാഹനായില്ല. ആദ്യത്തെ അ ഗ്നികുണ്ഡത്തിനു ചൂടു മതിയായില്ലെന്നു കണ്ടു്, വേ റൊന്ന് ഇതിനായി വീട്ടിനു പുറത്തു കെട്ടിയുണ്ടാക്കി. പൂൎവ്വാധികം കുടങ്ങൾ വാങ്ങി, അവയുടെ മേൽ ഇ നാമലും മരുന്നും കൂട്ടിയരച്ചു പൂശി, മുമ്പിലത്തേതി ലും അധികം വിറകുമിട്ടു തീ മുറുക്കി പിന്നേയും പ രീക്ഷിച്ചു നോക്കി. എന്നിട്ടെന്തുഫലം? കയ്യിലിരു ന്ന പണമെല്ലാം ചെലവായി. ദാരിദ്ര്യം വന്നു മുഴ ത്തു. താനും കുടുംബവും പട്ടിണിയാകും എന്ന അ വസ്ഥയും വന്നു കൂടി. സ്വന്ത അഗ്നികുണ്ഡത്തിൽ വീണ്ടും പരീക്ഷിച്ചു നോക്കണമെങ്കിൽ വിറകുകൂടാ തെ കഴികയില്ല. അതിനു കയ്യിലൊന്നുമില്ലെന്നാ യപ്പോൾ വല്ല വിധേനയും കുടങ്ങൾ മാത്രം വാങ്ങി

ഇനാമൽയോഗം അരച്ചുപൂശി സമീപത്തുള്ള ഒട്ട ശാലയിലേക്കു കൊണ്ടുപോയി, അവിടത്തെ അഗ്നികുണ്ഡത്തിലിട്ടു് തീ മുറുക്കി. ഘടങ്ങൾ പുറത്തെടുത്തപ്പോൾ പിന്നെയും പഴയപോലെതന്നെ. തൽക്കാലം കുറെ ഭഗ്നാശയനായി എങ്കിലും ഈ പരാജയങ്ങൾകൊണ്ടൊന്നും അയാളുടെ ധൈര്യവും ഉത്സാഹവും കുറഞ്ഞില്ല.

അയാൾ പിന്നെയും രണ്ടു കൊല്ലത്തോളം നിഷ്ഫലങ്ങളായ പ്രയത്നങ്ങൾ ചെയ്തുകൊണ്ടിരുന്നു. ഒടുവിൽ ഒരു അവസാനപരീക്ഷ നടത്താൻ തീർച്ചപ്പെടുത്തി. ഈ പ്രാവശ്യം മുന്നൂറിലധികം കുടങ്ങൾ വാങ്ങി ഇനാമൽ യോഗം അരച്ചു പൂശി സമീപത്തുണ്ടായിരുന്ന കണ്ണാടിയുരുക്കുന്ന ശാലയിലേക്കയച്ചശേഷം, കൂടെ ഇരുന്നു പരിക്ഷിക്കാൻ നിശ്ചയിച്ചു് പുറകേ താനും എത്തി. എല്ലാംഅഗ്നികുണ്ഡത്തിലിട്ടുതന്നത്താൻതി ശരിയാക്കിക്കൊണ്ടു് ജാഗ്രൂകനായി അടുത്തുതന്നെ ഇരുന്നു. നാലുമണിക്കൂർ കഴിഞ്ഞപ്പോൾ അഗ്നികുണ്ഡം തുറന്നുനോക്കി. ഒരു ഘടത്തിന്മേലെഇനാമൽ മാത്രം ഉരുകിയിരിക്കുന്നതു കണ്ടു് ആറുന്നതിനായി അതിനെ പുറത്തെടുത്തു. ഉറച്ചപ്പോൾ അതുനല്ലപോലെ മിനുസമായും വെളുപ്പായും ഇരുന്നു. ഒന്നിന്മേലേ ഇനാമൽ മാത്രമേ ഉരുകിപ്പിടിച്ചിട്ടുള്ളു എന്നു വരുകിലും അയാളുടെ അപ്പോഴത്തെ സന്തോഷത്തിന്നു അതിരില്ലായിരുന്നു. ഉടൻ തന്നെ അയാൾ അതുംകൊണ്ടു തന്റെ ഭാര്യയുടെ

അട്ടക്കലേക്ക് ഓടി. അയാളെ അപ്പോൾ കാണേണ്ടിയിരുന്നു! അതുവരെ ഇരുന്ന പാലിസി തന്നെയെന്നു ഒരുവനും പറകയില്ല. ആൾ അശേഷംമാറിപ്പോയി. എന്തൊരുസന്തോഷം! എന്തൊരു കൃതാൎത്ഥത!

നേടിയിടത്തോളം ജയം തന്നെയെങ്കിലും, അത്ര സന്തോഷിക്കത്തക്ക നിലയിൽ എത്തിക്കഴിഞ്ഞു എന്നു പറഞ്ഞുകൂടാ. എല്ലാററിന്മേലും ഒന്നുപോലെ പിടിച്ചാലേ ശ്രമം സഫലമായീ എന്നു വിചാരിക്കാവൂ. അല്ലെങ്കിൽ അതൊരു വിദ്യയാവുകയില്ല. ലോകത്തിനു തനിക്കും പ്രയോജനകരമായിത്തീരുകയും ഇല്ല. ആയതുകൊണ്ടു, ഉണ്ടായ ജയത്താൽ തൃപ്തനാകാതെ വീണ്ടും ശ്രമങ്ങൾ ചെയ്വാൻ നിശ്ചയിച്ചു. കയ്യിൽ പണമില്ലായിരുന്നുവെന്നു വരികിലും കണ്ണാടിയുരുക്കുന്നതിനുള്ള മാതിരിയിൽ ഒരഗ്നികുണ്ഡം സ്വഭവനത്തിൽ കെട്ടിയുണ്ടാക്കണമെന്നു തീൎച്ചപ്പെടുത്തി. അതിനുവേണ്ട ഇഷ്ടികയെല്ലാം തന്നത്താൽ ചുമന്നുകൊണ്ടിട്ടു. കുമ്മായം താൻതന്നെകൂട്ടി. കൽക്കെട്ടും അന്യസഹായം കൂടാതെ താന്നെ കഴിച്ചു. ഒരു വിധത്തിൽ വിറകും ചെടങ്ങളും മാത്രം വിലയ്ക്കുവാങ്ങി, ഇനാമൽ അരച്ചു നല്ലപോലെ പൂശി അഗ്നികുണ്ഡത്തിലിട്ടു പിന്നെയും തീമുറുക്കി. ഇനാമലിന്റെ യോഗത്തിൽ തെററില്ലെന്നുകണ്ടതിനാൽ തീ പോരാഞ്ഞിട്ടും എല്ലാ

യിടത്തും ഒന്നുപോലെ ചെല്ലാഞ്ഞിട്ടും ആണു് ശ്രമം ഇതുവരെ ഫലിക്കാത്തതെന്നുറച്ചു്, രാത്രിമുഴുവൻ എല്ലാടവും തീ ചെലുത്തിക്കൊണ്ടു് ജാഗരൂകനായി കാത്തിരുന്നു. നേരംവെളുത്തു. ഇനാമൽ ഉരുകിയില്ല. പാലിസി ഇരുന്നേടം വിട്ടു ഇളകിയതും ഇല്ല. പ്രാതലിനു്, ഭാര്യ എന്തൊ അവിടെ കൊണ്ടുചെന്നു കൊടുത്തതേയുള്ളു. തിന്നുമ്പോഴും അയാളുടെ ദൃഷ്ടി തീയിൽത്തന്നെ ആയിരുന്നു. ഉടുത്തവസ്ത്രം കീറിയും ക്ഷൌരകർമ്മം ചെയ്യാത്തതിനാൽ വിരൂപനായും ഉറക്കമില്ലാത്തതുകൊണ്ടു് മെലിഞ്ഞും വിളറിയും ഇരുന്നുവെങ്കിലും, അജയ്യനായ പാലിസി പിന്നെയും അഗ്നികുണ്ഡവും കാത്തുംകൊണ്ടിരുന്നതേ ഉള്ളൂ. ആറുപകലും രാത്രിയും ഈ അവസ്ഥയിൽ കഴിച്ചുകൂട്ടി. എന്നിട്ടും ഇനാമൽ ഉരുകിയില്ല.

ഇനാമലിന്റെ യോഗത്തിൽ വല്ല തെററും ഉണ്ടോ എന്നു് പിന്നെയും സംശയം തുടങ്ങി. ഏതായാലും ഒന്നുകൂടി പരീക്ഷിക്കാൻ തീർച്ചയാക്കി. ഒരിഷ്ടനോടു കടം വാങ്ങി. പിന്നെയും വേണ്ടതെല്ലാം അടുപ്പിച്ചു് തീമുറുക്കി. ഇത്തവണ തീ നല്ലപോലെ കത്തി ചൂടു സഹിക്കവഹിയാതായി. എന്നാൽ, ഇനാമൽ ഉരുകിത്തുടങ്ങുന്നതിനു മുമ്പ് വിറകു തീർന്നുപോയി. കയ്യിൽ ഒരു കാശില്ല. എന്തു ചെയ്യും? പുരയിടത്തിന്റെ വേലി ഉണ്ടായിരുന്നു. അതു പൊളിച്ചിടുകതന്നെ എന്നുറച്ചു. അതുകൊ

ണ്ടും മതിയായില്ല. തീ താഴാതെ പത്തു മിനിട്ടു നേരം കൂടിനിന്നാൽ കാൎയ്യം സഫലമാകും. വിറകിനു വഴിയൊന്നും കണ്ടില്ല. മേശ, കസേര മുതലായ സാധനങ്ങൾ ശേഷിപ്പുണ്ടായിരുന്നു. അവയേയും കൊണ്ടുചെന്നു അഗ്നികുണ്ഡത്തിലിട്ടു. ഇതു കണ്ടപ്പോൾ ഭാൎയ്യയും കുഞ്ഞുങ്ങളും പാലിസിക്കു ഭ്രാന്താണെന്നു വിചാരിച്ച് നിലവിളി തുടങ്ങി. അയാൾ മേത്തിട്ടിരുന്ന ഉടുപ്പുപോലും മാറിയിട്ടു ഒരു മാസമായി. ദേഹം ഇതിലധികം ക്ഷീണിക്കാനില്ല. കടുത്ത മനോവിചാരവും, ഊണും ഉറക്കവും ഇല്ലായ്മയും ഏതു ദേഹത്തിനുതന്നെ താങ്ങാൻ കഴിയും? കടമൊ വന്നു മുഴുകി. ഇപ്പരീക്ഷയും നിഷ്ഫലമായാൽ അയാൾ തീരെ നശിച്ചു എന്നു പറയാം. ഈ സ്ഥിതിയിലായിരുന്നു അയാൾ വീടും സാമാനങ്ങളും കൂടി അഗ്നിക്കിരയാക്കിയേക്കാമെന്നു തുടങ്ങിയതു്. നിഷ്കരുണനെന്നു തോന്നിയ ദൈവം ഇത്തവണ പ്രസാദിക്കയാൽ അത്രയൊന്നും വേണ്ടിവന്നില്ല. ഒടുവിലിട്ട ഇന്ധനദ്രവ്യങ്ങളോടു കൂടി തീ ഒന്നു നിരന്നു കത്തി. ഇനാമൽ എല്ലാം ഉരുകി. പാലിസി മുന്തിരിൽ ചില പാനം ഇനാമൽ പാത്രങ്ങൾക്കെങ്കിലും ഉടമസ്ഥനായിത്തീൎന്നു.

പാലിസി, ഈ പ്രവൃത്തിയെ ക്രമേണ പരിഷ്കരിച്ചു് തൻമൂലം നിത്യത കഴിച്ചു തുടങ്ങി. അയാളുടെ ഖ്യാതി ഒടുവിൽ പാരിസ്സു പട്ടണത്തിൽ എത്തി.

അയാൾ രാജ്ഞിയുടെയും രാജകുമാരന്റെയും പ്രീതിക്കു പാത്രമായി, സുഖമാകുംവണ്ണം കാലക്ഷേപം ചെയ്തു. ഈ മഹാന്റെ മനോനിശ്ചയവും, സ്ഥിരോത്സാഹവും, ക്ഷമയും വിസ്മയനീയം തന്നെ.

---

## ബ്രഹ്മാണ്ഡം.

---

ഗ്രഹാചരസൃഷ്ടങ്ങളായി ദൃശ്യാദൃശ്യങ്ങളായുള്ള സകല പദാർത്ഥങ്ങളുടേയും സമൂഹമാകുന്നു "ബ്രഹ്മാണ്ഡം". അതു് എത്ര വലുതാണെന്നും എത്രമാത്രം അത്ഭുതകരമായി ചമയ്ക്കപ്പെട്ടിരിക്കുന്നു എന്നും നോക്കാം.

സാധാരണ ജനങ്ങൾ ഒരുവേള മറിച്ചു ധരിച്ചിരിക്കാമെങ്കിലും, നാം അധിവസിക്കുന്ന ഭൂമിയും കുജശുക്രാദിഗ്രഹങ്ങളും ആകൃതിയിൽ വർത്തുളമാകുന്നു. വിശിഷ്യ, അവയെല്ലാം മദ്ധ്യസ്ഥനായ സൂര്യനെ ചുററിസ്സഞ്ചരിച്ചുകൊണ്ടും ഇരിക്കുന്നു. ഈ ഗ്രഹങ്ങൾ സംഖ്യയിൽ ൧൨൦-നു മേലുണ്ടു്. ഇവയിൽ എട്ടെണ്ണം ശേഷമുള്ളവയെ അപേക്ഷിച്ചു വളരെ വലുതാകുന്നു. നമ്മുടെ ഭൂമി ഈ എട്ടിൽ ഒന്നാണു്. ഇവിടെ വിസ്മയനീയങ്ങളായ വിവിധജീവജാലങ്ങൾ വർത്തിക്കുന്നുണ്ടു്. മററു സപ്തഗ്രഹങ്ങളും ഇതിൻവ

ണ്ണും ജീവനയോഗ്യങ്ങൾ തന്നെയോ എന്നു ഖണ്ഡിച്ചു പറവാൻ വേണ്ട തെളിവു നമുക്കു ലഭിച്ചിട്ടില്ല. എന്നാൽ, അവ സൂൎയ്യനെപ്പോലെ പഴുത്തു ജ്വലിച്ചുകൊണ്ടിരിക്കുന്ന ഗോളങ്ങളല്ലെന്നു വിചാരിപ്പാൻ ന്യായങ്ങൾ ഉണ്ടു്. മദ്ധ്യസ്ഥനായ സൂൎയ്യൻ അവയിലും തന്റെ കിരണങ്ങളെ സദാഗമിപ്പിച്ചുകൊണ്ടു തന്നെ ഇരിക്കുന്നു. ഇതിനുപുറമെ ഭൂമിയെപ്പോലെ രണ്ടു ചലനങ്ങൾ കൂടി അവയ്ക്കുണ്ടെങ്കിൽ ദിനരാത്രി ഭേദവും, ശൈത്യോഷ്ണഭേദവും, ഋതുഭേദങ്ങളും അവയിലും ഉണ്ടായിരിക്കാവുന്നതും, അവയുംജീവനയോഗ്യങ്ങളായി വരാവുന്നതും ആണു്. ഭൂമി സൂൎയ്യനെ പ്രദക്ഷിണം ചെയ്തുകൊണ്ടിരിക്കുന്ന മഹാഗോളങ്ങളിൽ ദൂരവൎത്തിയായ ഒന്നാകുന്നു. കുറച്ചു കൂടി സമീപത്തുള്ളവയിൽ ഉഷ്ണം:ഇവിടത്തേതിൽ കൂടുതലായിരിപ്പാൻ വകയുണ്ടു്. അതിനാൽ അവ ഭൂമിയെപ്പോലെ ജീവനയോഗ്യങ്ങൾ അല്ലെന്നും വരാം. ഇതു എങ്ങനെ ആയിരുന്നാലും, വലുതും ചെറുതുമായ എല്ലാഗോളങ്ങളും ഒന്നുപോലെ സൂൎയ്യനെ ചുററിസ്സഞ്ചരിച്ചുകൊണ്ടിരിക്കുന്നു എന്നതിനു സംശയമില്ല. ഭൂമി മുതലായ വലിയ ഗ്രഹങ്ങൾക്കു ഉപഗ്രഹങ്ങളും ഉണ്ടു്. മനോഹരനായ ചന്ദ്രൻ ഭൂമിയുടെ ഉപഗ്രഹമാകുന്നു. വ്യാഴം, ശനി മുതലായ ചില ഗ്രഹങ്ങൾക്കു ഒന്നിലധികം ഉപഗ്രഹങ്ങൾ (ചന്ദ്രന്മാർ) ഉണ്ടെന്നറിയപ്പെട്ടിരിക്കുന്നു. ഇപ്രകാരമുള്ള ഗ്രഹോപഗ്രഹങ്ങളും തന്മദ്ധ്യസ്ഥനായ സൂൎയ്യ

നം ചേൻനാൽ ഒരു 'ഗ്രഹചക്രം' എന്നു പറയാം.

പദാൎത്ഥങ്ങൾ ചെറുതായും വലുതായും കാണപ്പെടുന്നതു് അവയുടെ ദൂരസാമീപ്യങ്ങളെ അനുസരിച്ചാണെന്നു് അസാരമാലോചിച്ചാൽ ബോധപ്പെടും. ആകാശത്തിൽ പറക്കുന്ന ഒരു പരുന്തു് എത്ര ഉയരുന്നുവോ അത്രയ്ക്കും ചെറുതായി തോന്നുകയും ഒടുവിൽ അദൃശ്യമായിബ്ഭവിക്കയുംകൂടി ചെയ്യുന്നതു നമുക്കു അനുഭവമാണല്ലോ. അതുപോലെ, സമാനഗാത്രങ്ങളായ വസ്തുക്കൾ അവയുടെ ദൂരസാമീപ്യമനുസരിച്ചു് ചെറുതായും വലുതായും കാണപ്പെടാവുന്നതാണു്. സൂൎയ്യനെ ചുററിസ്സഞ്ചരിക്കുന്ന ഗ്രഹങ്ങളിൽ ശുക്രൻ നമ്മോടു് അധികമടുത്തിരിക്കുന്നതിനാൽ മററുഗ്രഹങ്ങളേക്കാൾ വലുതായും പ്രകാശമാനമായും കാണപ്പെടുന്നു. മററുഗ്രഹങ്ങൾ ക്രമേണ നമ്മിൽനിന്നു അധികമധികം ദൂരത്തിരിക്കുന്നതിനാൽ, ആ ദൂരക്രമത്തിനു ചെറുതുചെറുതായും പലതും അദൃശ്യങ്ങളായും ഇരിക്കുന്നു. ഈ ന്യായപ്രകാരം, സൂൎയ്യനേക്കാൾ ദൂരത്തുള്ള ഗോളങ്ങളും ദൂരത്തിൻെറ കണക്കനുസരിച്ചു് ചെറുതുചെറുതായും അദൃശ്യങ്ങളായും തീരാവുന്നതാണു്. പരമാൎത്ഥത്തിൽ ഒരു തെളിവുള്ള കൃഷ്ണപക്ഷരാത്രിയിൽ ആകാശത്തിൽ അവിടവിടെ സ്ഫുരിച്ചും, ശേഖരമായും, തിങ്ങി അണിയായും കാണപ്പെടുന്ന നക്ഷത്രജാലങ്ങളിൽ ഓരോന്നും സൂൎയ്യനേപ്പോലുള്ള ഗോളമാണെന്നു വിചാരിപ്പാൻ കാരണമുണ്ടു്. ഇവ ദൂരവ

ത്തികളാകയാൽ അതിസൂക്ഷ്മങ്ങളായിരിക്കുന്നു എന്നേയുള്ളൂ. ഓരോന്നും വലുപ്പത്തിൽ സൂര്യനു സമമോ, സൂര്യനേക്കാൾ വലുതോ ആയിരിക്കാം. അവയോരോന്നിനേയും ചുററി ഭ്രമിക്കുന്നതായി ഗ്രഹോപഗ്രഹങ്ങളും ഉണ്ടെന്നു ഊഹിക്കപ്പെട്ടിരിക്കുന്നു.

സൂര്യനും, ഭൂമി മുതലായ ഗ്രഹങ്ങളും, ഉപഗ്രഹങ്ങളും, നക്ഷത്രങ്ങളും എല്ലാം ഗോളങ്ങളാകുന്നു. അതായതു്, അവ ഏകദേശം ഒരു പന്തുപോലെ ഉരുണ്ടിരിക്കുന്നു. ഭൂമിയുടെ വ്യാസം (മദ്ധ്യഭാഗത്തിൽ ഒരു വശത്തുനിന്നു് മറുവശംവരെയുള്ള ദൂരം) ൮000-മൈലും, ചുററളവു് ൨൫000-മൈലും, സ്ഥലവും ജലവും ചേർന്നുള്ള ഭൂതലം അഞ്ചരക്കോടി ചതുരശ്രമൈലും ആകുന്നു. ഇത്ര വലുപ്പമുള്ള ഭൂമിയും അപ്രകാരമായ കുജശുക്രാദി ഗ്രഹങ്ങളും യാതൊരവലംബവും കൂടാതെ സൂര്യന്റെ ആകർഷണശക്തിക്കുമാത്രം അധീനങ്ങളായി, സ്വപഥംവിട്ടു മാറിപ്പോകാതെ, സീമാതീതമായ ആകാശമണ്ഡലത്തിൽ പരിഭ്രമണം ചെയ്തുകൊണ്ടിരിക്കയാണു്.

ഭൂമിയുടെ വലുപ്പവും മററും നിശ്ചയപ്പെടുത്തീട്ടുള്ളതുപോലെ, സൂര്യന്റെ വലുപ്പവും നിർണ്ണയം ചെയ്തിട്ടുണ്ടു്. സൂര്യഗോളത്തിനെ മദ്ധ്യേക്കൂടി സമമായി ഖണ്ഡിച്ചാലുള്ള ഒരു ഭാഗം അപ്രകാരമുള്ള ഭൂഭാഗത്തേക്കാൾ ൧൦൯-മടങ്ങു വലുതും സൂര്യന്റെ ഘനം ഭൂമിയുടേതിൽ ൧൩,൩൪,൪൪൨-മടങ്ങും ആ

ണെന്നു പറയുമ്പോൾ സൂൎയ്യഗോളത്തിനു എത്രകണ്ടു വലിപ്പമുണ്ടെന്നു ഒരുവിധം ഊഹിക്കാവുന്നതാണ്. ഇത്രവളരെ വലുപ്പമുള്ള സൂൎയ്യഗോളത്തെച്ചുററി ഭൂമിയും അതുപോലുള്ള മറേറഴുഗോളങ്ങളും ഒട്ടേറെ ചെറിയഗോളങ്ങളും പ്രദക്ഷിണം ചെയ്തുകൊണ്ടിരിക്കുന്നതായി പറയപ്പെട്ടുവല്ലോ. ഇവയെല്ലാം ചേൎന്നാൽ ഒരു ഗ്രഹചക്രമേ ആകുന്നുള്ളു. ഓരോനക്ഷത്രവും ഗ്രഹോപഗ്രഹങ്ങളോടു കൂടിയ ഒരു ഗ്രഹചക്രമാണെന്നും, നക്ഷത്രങ്ങൾ സംഖ്യാരഹിതങ്ങളാണെന്നും ഓൎക്കുക. അപ്പോൾ എല്ലാഗ്രഹചക്രങ്ങളുടേയും സമൂഹമാകുന്ന 'ബ്രഹ്മാണ്ഡം' എത്ര വിസ്തൃതമായിട്ടുള്ളതെന്നു് ഒരുവിധം മനസ്സിനാൽ സങ്കല്പിക്കുമാറാകും.

സൂൎയ്യൻെറ വലുപ്പമെന്നപോലെ നമ്മിൽനിന്നുള്ള ദൂരവും നിൎണ്ണയിക്കപ്പെട്ടിട്ടുണ്ടു്. അതു് ഏകദേശം ഒൻപതേകാൽക്കോടി മൈൽ ആകുന്നു. പ്രതിനിമിഷം ൪00-ഗജം പോകുന്ന ഒരു പീരങ്കിയുണ്ട അതിൻെറ വേഗത്തിനു യാതൊരു പ്രതിബന്ധവും കുറവും കൂടാതെ സൂൎയ്യമണ്ഡലം നോക്കിപ്പായുന്നതായാൽ ൧൩ വൎഷംകൊണ്ടുമാത്രമേ അവിടെ ചെന്നു പററുകയുള്ളു. സൂൎയ്യനും ഭൂമിയും തമ്മിൽ ഇത്രവലിയ അന്തരം ഉണ്ടായിരിക്കുന്ന സ്ഥിതിയ്ക്കു്, ഭൂമിക്കു പുറമേകൂടി സൂൎയ്യനെ പ്രദക്ഷിണം ചെയ്യുന്ന മററുഗ്രഹങ്ങളും സൂൎയ്യനും തമ്മിൽ എത്രകണ്ടകലമു

ണ്ടായിരിക്കണം? ഇപ്രകാരം മററു ഗ്രഹചക്രമദ്ധ്യസ്ഥങ്ങളായ മഹാഗോളങ്ങൾക്കും അവയെച്ചുററി ഭ്രമിക്കുന്ന ഗ്രഹങ്ങൾക്കും തമ്മിലുള്ള അകൽച്ചയേയും മനസ്സുകൊണ്ടു ധ്യാനിക്കുക. സംഖ്യാതീതങ്ങളായ ഈ ഗ്രഹചക്രങ്ങളെല്ലാം അന്യഥാശൂന്യമായ ആകാശമണ്ഡലത്തിൽ അവിടവിടെ ഭ്രമിച്ചുകൊണ്ടിരിക്കയാണെന്നുള്ള വസ്തുതയേയും ഓൎക്കുക. അപ്പോൾ ആകാശമണ്ഡലത്തിൻെറ വ്യാപകത്വം ഏറക്കുറെ ഊഹ്യമായി വരുന്നതാണ്.

മേല്പറയപ്പെട്ട തത്വങ്ങളെല്ലാം വളരെ സൂക്ഷ്മമായി ചെയ്യപ്പെട്ട സംപ്രവീക്ഷണം, ഗണനം, അനുമാനം എന്നിതുകളാൽ അറിയപ്പെട്ടിട്ടുള്ളവയാകുന്നു. അല്ലാതെ, മനുഷ്യൻെറ മാംസചക്ഷുസ്സിനൊ, അതിൻെറ ശക്തിയെ അനേകായിരം മടങ്ങു വൎദ്ധിപ്പിക്കുന്ന ദൂരദൎശിനിക്കണ്ണാടിയ്ക്കൊ അവ ഗോചരങ്ങളല്ല.

---

## പ്രാണികളുടെ സമുദായവാസം.

---

ജീവജന്തുക്കൾ പല പ്രകാരേണ നമ്മെ രസിപ്പിക്കുന്നുണ്ട്. പക്ഷികൾ, ചിത്രശലഭങ്ങൾ എന്നിവ ഭംഗിയേറിയ രൂപംകൊണ്ടു നമുക്ക് ആനന്ദം

തരുന്നു. ആനകൾ, തിമിംഗലങ്ങൾ മുതലായവ അവയുടെ ബൃഹത്തായ ആകൃതികൊണ്ടു് നമ്മെ വിസ്മയിപ്പിക്കുന്നു. ഭൂതക്കണ്ണാടിയുടെ സഹായം ഇല്ലെങ്കിൽ കേവലം അദൃശ്യങ്ങളെന്നുകൂടി പറയാവുന്ന ചില പ്രാണികൾ, മനോമോഹനമായ അവയുടെ ആകൃതിവിശേഷംകൊണ്ടു നമ്മെ ആനന്ദഭരിതരാക്കിത്തീൎക്കുന്നു. എന്നാൽ, സംഘം ചേൎന്നു വസിക്കാറുള്ള ജന്തുവൎഗ്ഗങ്ങൾ നമ്മെ രസിപ്പിക്കുന്ന വിഷയത്തിൽ മേല്പറഞ്ഞവയേക്കാൾ ഒട്ടും താണവയല്ലാ. ഈ കൂട്ടത്തിൽ പെട്ടതിൽ കാക്ക, നീൎനാ, മുതലായ ജന്തുക്കളുടെ ചരിത്രം വളരെ രസകരവും ജ്ഞാനപ്രദവും വിസ്മയനീയവും തന്നെ. എന്നാൽ അവയുടെ നടപടികളും സ്വഭാവങ്ങളും ചില ചെറു പ്രാണികളുടേതിനെപ്പോലെതന്നെ അത്ര വിവരമായി ഇതുവരെ ഗ്രഹിക്കപ്പെട്ടിട്ടില്ല. ഈ ചെറു പ്രാണികളുടെ കൂട്ടത്തിൽ, അതിവിശേഷമായി കൂട്ടുകൾ കെട്ടിപ്പാൎക്കുന്ന തേനീച്ചകൾ പ്രത്യേകം പറയപ്പെടേണ്ടവയാകുന്നു. കൂട്ടുകളുടെ കണക്കറുതിയായ ആകൃതിയും ഭംഗിയുംകൊണ്ടും, പുഷ്പങ്ങളെ വൎദ്ധിപ്പിക്കുന്നതിലും മററും താനറിയാതെ സദാ ചെയ്തുകൊണ്ടിരിക്കുന്ന പ്രവൃത്തി വൈഭവത്താലും, അവ നമ്മുടെ ഈ വിചാരണയിൽ ഒരു ഉയൎന്ന സ്ഥാനത്തിനു അൎഹങ്ങളാകുന്നു. എന്നു വരുകിലും എറുമ്പുകളെ അപേക്ഷിച്ചു് അവ ബുദ്ധി കുറഞ്ഞവയും, അന്യപ്രാണികളുമായുള്ള സംബന്ധങ്ങളിലും തങ്ങ

ളിലുള്ള സംസാൎഗ്ഗാദിപെരുമാററങ്ങളിലും വിശിഷ്ടത യില്ലാത്തവയുമാണു്. വിശിഷ്യ, എറുമ്പുകളുടെ നട പടികളും സ്വഭാവങ്ങളും പല ശാസ്ത്രപണ്ഡിതന്മാ രും നല്ലപോലെ പരിശോധനകഴിച്ചു് പഠിച്ചിട്ടു മുണ്ടു്. ആകയാൽ ഇവിടെ പ്രസ്താവിക്കാൻ പോ കുന്നതു് എറുമ്പുകളെ പ്പററിയാണു്.

എറുമ്പുകളിൽ, കുറഞ്ഞപക്ഷം, ഒരായിരം വക ഭേദങ്ങളുണ്ടെന്നു ഒരു മഹാൻ പറയുന്നു. ഇംഗ്ലണ്ടിൽ തനിച്ചു് മുപ്പതിൽപ്പരം ജാതികളുണ്ടുപോൽ. ഇവ യുടെ ജീവിതകാലം സാമാന്യം ദീൎഘമായിട്ടുള്ളതാ ണത്രെ. വേലക്കാരായ എറുമ്പുകൾ ഏഴുകൊല്ലവും, സ്വസ്ഥമായി കാലംനയിക്കുന്ന ഒരു റാണിയെറുമ്പു് പതിനഞ്ചുകൊല്ലവും ജീവിച്ചിരിക്കുന്നു. കൂട്ടുകളിൽ എറുമ്പുകളെ ശേഖരിച്ചു വളൎത്തി അവയുടെ നടപ ടിസ്വഭാവാദികളെ പഠിച്ച ഒരു മഹാൻ, അവയെ പ്പററി ഇപ്രകാരം പറയുന്നു. ഒരു എറുമ്പിൻസം ഘത്തിൽ, കുട്ടികൾക്കുപുറമെ, വേലക്കാരല്ലാത്ത ആ ണെറുമ്പുകൾ, ചിറകില്ലാത്ത വേലക്കാർ, ആദ്യം ചിറകുണ്ടായിരുന്നുവെങ്കിലും ഒരു വിവാഹയാത്രയ്ക്കു ശേഷം കൂട്ടിൽത്തന്നെ സ്ഥിരവാസം ചെയ്യുന്നവയും തന്മൂലം ചിറകാവശ്യമില്ലാത്തവയുമായ ഒന്നുരണ്ടു അമ്മറാണിമാർ, എന്നിങ്ങനെ പല വകക്കാരുണ്ടാ യിരിക്കുന്നു. വേലക്കാർ മുരുക്കം ചിലപ്പോൾമാത്രമേ മുട്ടയിടുന്നുള്ളു. അവരുടെ പ്രധാനപ്രവൃത്തി സമു ദായത്തിലെ കാൎയ്യാദികൾ നടത്തുകയാകുന്നു. ചിലർ

(പ്രത്യേകിച്ചു ചെറുപ്പക്കാരായുള്ളവർ) കൂട്ടിൽത്തന്നെ ഇരിക്കയോ, തുരങ്കങ്ങളും മുറികളും തീക്കയോ, കുട്ടികളെ പരിപാലിക്കയൊ ചെയ്യുന്നു. ഇവർ കുട്ടികളെ വയസ്സുക്രമത്തിനു തരം തിരിച്ച് പ്രത്യേകസംഘങ്ങളായി സൂക്ഷിക്കുന്നതു കണ്ടാൽ, ക്ലാസ്സുകൾ തിരിച്ചു നടത്തപ്പെടുന്ന ഒരു സ്കൂളിന്റെ ഛായ തോന്നുന്നതാണ്. ഇംഗ്ലണ്ടിലെ എറുമ്പുകളിൽ ഏതെങ്കിലും ഒരു ജാതിയിൽപെട്ട 'വേലക്കാർ' ഗാത്രവലുപ്പത്തിൽ ഒഴികെ ശേഷം അവസ്ഥകളിൽ ഒന്നുപോലിരിക്കുന്നു. എന്നാൽ, മററു രാജ്യങ്ങളിലെ എറുമ്പുകളിൽ, ഒരു ജാതിയിലെ വേലക്കാരിൽ തന്നെ, രണ്ടും മൂന്നും വക ഭേദങ്ങൾ കാണ്മാനുണ്ട്. ഇവ, വലുപ്പത്തിൽ മാത്രമല്ല, ആകൃതിയിലും ഭിന്നങ്ങളാകുന്നു. ഈ വ്യത്യാസങ്ങൾ വയഃക്രമത്തിന്റെയോ ജാതിഭേദത്തിന്റേയോ ഫലമാണെന്നു തോന്നുന്നില്ല. കേവലം തൊഴിൽഭേദത്താൽ, കാലക്രമംകൊണ്ടുളവായിട്ടുള്ളവയെന്നത്രെ തോന്നുന്നതു്. ഈ ഭേദത്തെപ്പററിയുള്ള മനുഷ്യന്റെ ജ്ഞാനം വളരെ അല്പമാകുന്നു. 'ടെർമൈററ്' എന്ന ജാതിയിൽ പെട്ട ഒരുവക എറുമ്പുകൾ, പടയാളികളായി വർത്തിക്കുന്ന പ്രകാരം കാണുന്നുണ്ട്. അതുപോലെ വലിയ തലയും ബലത്ത കടവായികളും ഉള്ള തരങ്ങൾ സാധാരണ എറുമ്പുകളുടെ കൂട്ടത്തിലും കാണാതിരിക്കുന്നില്ല. എന്നാൽ അവ പടയാളികളുടെ തൊഴിലിനെ അനുവർത്തിക്കുന്നുവോ എന്നുള്ള കാര്യം സം

ശയാവഹമാണ്. ആഹാരാൎത്ഥം ചെയ്യുന്ന യുദ്ധയാത്രയിൽ ൧൨൦ വലിയ തലയുള്ള എറുമ്പുകൾ പടയാളി എറുമ്പുകളുടെ അണിയിൽ ചേൎന്നു നടക്കുന്നതായൊ, തിരിച്ചു വരുംവഴി കൊള്ളയിട്ട വസ്തുക്കളെ വഹിച്ചുകൊണ്ടു പോരുന്നതായൊ കണ്ടിട്ടില്ലെന്നും, അവ 'സബ് ആൎട്ടേൺ' ഉദ്യോഗസ്ഥന്മാരെപ്പോലെ അണിക്കു പുറമെ ക്രമപ്പെട്ടുരത്തിൽ മാൎച്ചുചെയ്തുകൊണ്ടു പോകുന്നതായും 'ബേററ്‌സ്' എന്ന മഹാൻ പറഞ്ഞിരിക്കുന്നു.

ചില സംഘങ്ങളിൽ അൻപതുലക്ഷം എറുമ്പുകൾവരെ കാണും. ഇത്ര വളരെ എണ്ണം ഉണ്ടായിരുന്നിട്ടും, ഒരു സംഘത്തിൽ രണ്ടെറുമ്പുകൾപോലും കലഹിക്കുന്നതായി ഒരിക്കലെങ്കിലും കാണപ്പെട്ടിട്ടില്ല. എറുമ്പുകളെ അപേക്ഷിച്ചു് തങ്ങൾ എത്രയോ ഉൽകൃഷ്ടന്മാരെന്നു വിചാരിച്ചു പോരുന്നവരും, 'ഞാൻ വലുതു്' 'ഞാൻ വലുതു്' എന്നു മത്സരിച്ചു് സ്വാൎത്ഥപരതയാൽ കലഹിച്ചുകൊണ്ടിരിക്കുന്നവരും ആയ മനുഷ്യർ ഇതിൽനിന്നു ഒരു പാഠം പഠിക്കട്ടെ. എന്നാൽ ഒരു ജാതിയിൽ പെട്ട എറുമ്പുകൾ അന്യജാതീയരോടും, ഒരേ ജാതിയിൽപെട്ട ഭിന്നസമൂഹങ്ങൾ തമ്മിൽതമ്മിലും, വൈരമുള്ളവരായിത്തന്നെ കാണപ്പെടുന്നു. പല കൂട്ടുകളിലായി വളൎത്തപ്പെടുന്ന എറുമ്പുകളിൽ ഒരു കൂട്ടിലുള്ളതിനെ മറെറാന്നിൽ കൊണ്ടു ചെന്നിട്ടാൽ ൧൦൦ മ

റോക്കൂട്ടിലെ എറുമ്പുകൾ അവയെ ഉടൻ ആക്ര മിച്ച്, കാലിനൊ കൊമ്പിനൊ പിടിച്ചിഴച്ചു കൊ ണ്ടുപോയി, പുറത്താക്കുന്നതായി കാണപ്പെടുന്നു.

ആകയാൽ ഒരു സംഘത്തിൽപ്പെട്ട എറുമ്പു കൾക്ക അതിലുള്ളവരെ തിരിച്ചറിയാൻ കഴിയുമെ ന്നു സ്പഷ്ടമാകുന്നു. ഇതു്, നിശ്ചയമായും ശ്ലാഘ്നീ യമായ ഒരു സംഗതിയത്രേ. ഒരേക്കൂട്ടിൽ ബഹുനാ ളായി വളൎന്നുവന്ന എറുമ്പുകളെ രണ്ടായി വകുത്തു്, ഒരുവൎഷം ഒൻപതുമാസക്കാലം പ്രത്യേകം പ്രത്യേ കം സൂക്ഷിച്ചശേഷവും അവർ പരസ്പരം തിരിച്ച റിയുകയും യഥാപൂൎവ്വം ഇഷ്ടമായി കഴിച്ചുകൂട്ടുകയും ചെയ്യുതായും, പ്രത്യുത, ഒന്നിച്ചു സഹവസിച്ചിട്ടി ല്ലാത്ത വേറൊരു കൂട്ടിലുള്ള എറുമ്പുകളെ കണ്ട ഉടൻ ആക്രമിച്ചു കലശൽ കൂട്ടിയതായും ഒരു മ ഹാൻ പറയുന്നു. ഒരേ കൂട്ടിൽ ഒരുമിച്ചു വളൎന്നിട്ടു ള്ള എറുമ്പുകൾക്ക പരസ്പരം തിരിച്ചറിവിന്നു വല്ല അടയാളങ്ങളൊ സങ്കേതങ്ങളൊ ഉണ്ടായിരിക്കണ മെന്നാണു് പലരുടേയും അഭിപ്രായം. ഇതിന്റെ നേരുശോധനയ്ക്കായി മേൽപറയപ്പെട്ട മഹാൻ രണ്ടു കൂട്ടുകളിൽ നിന്നു് ഇരുപത്തഞ്ചുവീതം എറുമ്പുകളെ എടുത്തു്, ഒരു 'വിസ്കി'ക്കുപ്പിക്കകത്തി ട്ടു് ബോധംകെടുത്തിയശേഷം, കൊണ്ടുചെന്നു് ചു റ്റും വെള്ളമുള്ള കിടങ്ങുള്ളതും രണ്ടിൽ ഒരു കൂട്ടി ലെ വേറെ എറുമ്പുകൾ തീററിതിന്നുകൊണ്ടിരിക്കു ന്നതുമായ മേശപ്പുറത്തിട്ടുംവച്ചു് കാത്തിരുന്നു. തീ

ററി തിന്നുകൊണ്ടിരുന്ന എറുമ്പുകൾ ബോധം കെട്ടു കിടന്ന തന്റെ കൂട്ടരെക്കണ്ടു് ആശ്ചൎയ്യത്തോടുകൂടി അടുത്തുചെന്നു്, എന്താണു ചെയ്യേണ്ടതെന്നറിയാതെ കുറച്ചുനേരം കുഴങ്ങി നിന്നു. അനന്തരം അവ ബോധംകെട്ടുകിടന്ന എറുമ്പുകളെ എല്ലാം എടുത്തുകൊണ്ടുപോയി, തങ്ങളുടെ കൂട്ടിൽ ഉൾപ്പെടാത്തവരെ കിടങ്ങിൽ എറിഞ്ഞിട്ടു് ശേഷംപേരെ കൂട്ടിൽ കൊണ്ടുചെന്നു സൂക്ഷിച്ചു. മദ്യപാനം ചെയ്തിരുന്ന എറുമ്പുകൾ, കുറേനേരം കിറുങ്ങിക്കിടന്ന ശേഷം തലയ്ക്കു വെളിവുണ്ടായി യഥാപൂൎവ്വം നിജ ജോലികളിൽ പ്രവേശിക്കയും ചെയ്തു. എറുമ്പുകൾക്കു തങ്ങളുടെ ബന്ധുക്കളെ തിരിച്ചറിവാനുള്ള ഈ ശക്തി, വല്ല സങ്കേതവും കാണിച്ചുകൊടുക്കാൻ ആ ബന്ധുക്കൾ അശക്തന്മാരായിരിക്കുന്ന കാലത്തുകൂടി ഉണ്ടെന്നു് ഈ പരീക്ഷയിൽ നിന്നും വെളിവാകുന്നു.

ഇതിൽ നിന്നു് എറുമ്പുകൾ അരിഷ്ടതയിലിരിക്കുന്ന തങ്ങളുടെ കൂട്ടുകാരെ അനുകമ്പയോടുകൂടി സഹായിക്കുന്നു എന്നുള്ള മറെറാരു വസ്തുതയും വെളിവാകുന്നുണ്ടു്. നേരേമറിച്ചു്, ഒരു ചെന്നായയൊ കാക്കയെയൊ അവശതയിൽപെട്ടാൽ കൂട്ടുകാർ അതിനെ ഓടിച്ചു കളകയൊ കൊല്ലുകയൊ ചെയ്യുന്നു. ഇതിനും എറുമ്പുകളുടെ നടപടിക്കും തമ്മിൽ എന്തു് അന്തരം! ഈ അന്തരത്തെ മേൽപ്രസ്താവിച്ച

പരീക്ഷനടത്തിയ മഹാൻ വേറൊരു ദൃഷ്ടാന്തത്താലും ഉദാഹരിച്ചിരിക്കുന്നു. ഒരിക്കൽ അദ്ദേഹത്തിന്റെ ക്രൂട്ടിലെ ഒരെറുമ്പ്, ശൈശവത്തിലെ പുറംതോലിൽ നിന്ന് നിർഗ്ഗമിക്കുന്ന വഴി, കാലുകൾക്കു പരുക്കുകൾ തട്ടി മലന്നു വീണു് അനങ്ങാൻ പാടില്ലാതെ ആയി. മററു ക്രൂട്ടെറുമ്പുകൾ അതിനെ ഉപേക്ഷിച്ചില്ലെന്നു മാത്രമല്ല, മൂന്നുമാസകാലത്തേക്കു് തീററിപ്പോററുകയും ചെയ്തു. വേറൊരു സന്ദർഭത്തിൽ ഒരെറുമ്പിന്റെ മുൻവശത്തെ കൊമ്പുകളിൽ ഒന്നിനു അററകുററം ഭവിച്ചുപോൽ. കുറെ ദിവസം ക്രൂട്ടിനകത്തു കിടന്നശേഷം അതു് ഒരുദിവസം പുറത്തിറങ്ങി സഞ്ചരിച്ചുകൊണ്ടിരിക്കെ, സ്വജാതിയിൽപ്പെട്ട മറെറാരു കൊമ്പൻ അതിനെക്കണ്ടു് ആക്രമിക്കയും നമ്മുടെ മഹാൻ അവരെ വേർപെടുത്താൻ ശ്രമിച്ചതിൽ ആ പാവപ്പെട്ട എറുമ്പിനു് ഹാനിതട്ടി ഒരുവശം തിരിഞ്ഞുവീണു് കിടപ്പായിപ്പോകയും ചെയ്തു. ഈ അവസ്ഥയിൽ പല എറുമ്പുകളും അതിനെ കടന്നുപോയി. എന്നാൽ ഒരെറുമ്പു്, അടുത്തുചെന്നു് അതിനെ മണപ്പിക്കയും പരിശോധിക്കയും ചെയ്തശേഷം, വളരെ ദയയോടുകൂടി ക്രൂട്ടിൽ കൊണ്ടുചെന്നാക്കി. ഈ പ്രവൃത്തി കണ്ടുബോധ്യപ്പെട്ട യാതൊരുത്തനും ആ എറുമ്പിനു അനുകമ്പ എന്ന വിശിഷ്ടഗുണം ഇല്ലെന്നു് ഒരുനാളും വിചാരിക്കയില്ല.

എറുമ്പുകൾക്കും തേനീച്ചകൾക്കും പരസ്പരം അറിയിക്കുന്നതിനുള്ള എന്തൊ ഒരു ശക്തി ഉണ്ടെന്നുള്ളതിനെ അവയുടെ സമുദായവാസംതന്നെ സൂചിപ്പിക്കുന്നുണ്ടു്. എന്നാൽ ഈ ശക്തിഅവയിൽ എത്രത്തോളം വിളങ്ങുന്നു എന്നുള്ള ഭാഗം ഇപ്പൊഴും സന്ദിഗ്ദ്ധമായിരിക്കുന്നേയുള്ളൂ. ഒരു തേനീച്ചയൊ എറുമ്പൊ വല്ല ദിക്കിലും കുറെ ആഹാരം കണ്ടെത്തുന്ന പക്ഷം, അല്പനേരത്തിനകം അവയുടെ ഒരു സംഘം അവിടെ ചെന്നെത്തുന്നുണ്ടെന്നുള്ളതു് പ്രസിദ്ധമത്രേ. എന്നാൽ ഇതിൽ നിന്നുമാത്രം പരസ്പരം അറിയിക്കാനുള്ള അവയുടെ ശക്തിയെപ്പറ്റി ഒന്നും ഊഹിച്ചുകൂട്ടുന്നതല്ല. ആദ്യം ചെന്നെത്തുന്ന എറുമ്പൊ, തേനീച്ചയൊ പോയി വിവരം അറിയിക്കുന്നതനുസരിച്ച് ശേഷമുള്ളവർ താനേ വരുന്നോ, അതോ അതിനാൽ നയിക്കപ്പെട്ടുന്നോ, എന്നുള്ള പരമാൎത്ഥവിവേചനം ഇവിടെ എത്രയും സാരമായിട്ടുള്ളതാകുന്നു. കണ്ടെത്തിയ ആഹാരത്തിൽ ശകലമെങ്കിലും കൊണ്ടുപോയ ജന്തുവിനെ ശേഷമുള്ളവ പിൻതുടരുക മാത്രമാണ് ചെയ്യുന്നതെന്നുവരുകിൽ അതു് അത്ര ഗണനീയമല്ല. ഈ മാതിരി സന്ദർഭങ്ങളിൽ ശേഷമുള്ളവ എന്താണ് ചെയ്യുന്നതെന്നറിവാനായി, മേൽപറയപ്പെട്ട മഹാൻ ചില പരിക്ഷകൾ കഴിക്കാതിരുന്നിട്ടില്ല. ഒരു ശീതദിവസം വൈകുന്നേരം അദ്ദേഹത്തിന്റെ എറുമ്പുകളെല്ലാം കൂട്ടിനകത്തിരിക്കയായിരുന്നു. ഒന്നു

മാത്രം, ആഹാരാൎത്ഥം പുറത്തുപോയിട്ടു് മടങ്ങി എത്താതെ, ചുററിത്തിരിഞ്ഞുകൊണ്ടിരുന്നു. അതു് അപ്പോൾ ഇരുന്നിരുന്ന സ്ഥലം കൂട്ടിൽ നിന്നു് ആറടിയിൽ അധികം അകലെ ആയിരുന്നില്ല. ഈ തരംനോക്കി, അദ്ദേഹം ഒരു ചത്ത ഈച്ചയെ എടുത്തു് ഒരു കിടേശ്ശു് കഷണത്തോടു ചേൎത്തുബന്ധിച്ചു് അതിൻെറ മുമ്പിൽ ഇട്ടു. ഉടൻതന്നെ അതു് വല്ല വിധേനയും ഈച്ചയെ കൂട്ടിൽ കൊണ്ടുപോകേണ്ടതിനുള്ള ശ്രമം തുടങ്ങി. പല പ്രകാരത്തിൽ അങ്ങോട്ടുമിങ്ങോട്ടും, ഇരുപതുമിനിററുനേരം, ഇഴച്ചും വലിച്ചും നോക്കീട്ടും അതു് അനങ്ങിയില്ലെന്നു കണ്ടു് എറുമ്പു ഉടൻതന്നെ കൂട്ടിൻെറ നേൎക്കു യാത്രയായി. വേറെ ഒരെറുമ്പുപോലും ഇതിനിടയ്ക്കു പുറത്തു വരികയാകട്ടെ, ഇതിൻെറ സാഹസങ്ങളെ കാണുകയാകട്ടെ ഉണ്ടായില്ല. ഇതൊഴികെ ശേഷമെല്ലാം കൂട്ടിനകത്തുതന്നെ ആയിരുന്നു. എന്തിനു വളരെപ്പറയുന്നു? ഇതു അങ്ങോട്ടു ചെന്നു അരമിന്നിററു തികച്ചു കഴിയും മുമ്പെ പത്തുപന്ത്രണ്ടു കൂട്ടരുമായി ഈച്ച കിടന്ന സ്ഥലത്തു മടങ്ങി എത്തി, എല്ലാവരും ഒന്നു ചേൎന്നു ഈച്ചയെ കിടേശ്ശുമരത്തിൽ നിന്നു കടിച്ചുകീറി വേർപെടുത്തി, അതുംകൊണ്ടു് ജയഭേരിയും മുഴക്കി പോകയും ചെയ്തു. ആദ്യം ഈച്ചയെ കണ്ടെത്തിയ എറുമ്പു് അതിൻെറ ഒരു ശകലം പോലും കൂട്ടരെ വിളിക്കാൻ പോയപ്പോൾ കൊണ്ടുപോയില്ല. ആകയാൽ താൻ കുറെ ആഹാരം കണ്ടെത്തി

ട്ടുണ്ടെന്നും അതു കൊണ്ടുപോകാൻ അവരുടെ സഹായം ആവശ്യമാണെന്നും വല്ലവിധത്തിലും അതു് കൂട്ടരെ മനസ്സിലാക്കിയിരിക്കണമെന്നുള്ളതിനു സംശയമില്ല. എന്നാൽ ഇങ്ങനെയുള്ള സന്ദർഭങ്ങളിൽ എല്ലാം, ചെന്നറിയിച്ച എറുമ്പുകൾ കൂട്ടരെ വിളിച്ചുകൊണ്ടു ചെല്ലുകയല്ലാതെ, പറഞ്ഞയയ്ക്കുക എന്നുള്ളതു് ഒരിക്കലും ഉണ്ടായിട്ടില്ലാ എന്നും, അതു് അസാദ്ധ്യമാണെന്നു പലപ്പോഴും തെളിഞ്ഞിട്ടുണ്ടെന്നും മഹാനായ നമ്മുടെ പരീക്ഷകൻ പറയുന്നുണ്ടു്.

അദ്ദേഹം വേറെയും ഒരു പരീക്ഷ നടത്തുവാൻ സംഗതിയായി. അദ്ദേഹം വളർത്തിക്കൊണ്ടിരുന്ന എറുമ്പുകളുടെ കൂട്ടത്തിൽ 'ഫ്ലൂസ്സ്കസ്സ്' എന്നൊരു ജാതി എറുമ്പുണ്ടായിരുന്നപ്പോൾ. വല്ലപ്പോഴും അദ്ദേഹം അവരുടെ കൂട്ടു തുറന്നുവെങ്കിൽ തൽക്ഷണം അവ, നിർബ്ബാധമായിരിപ്പാൻവേണ്ടി, സുരക്ഷിതമായ സ്ഥലം അന്വേഷിച്ചു് അങ്ങുമിങ്ങും നടന്നുതുടങ്ങും. അതിനിടയിൽ കൂടിന്റെ ഒരു ഭാഗം അദ്ദേഹം അടച്ചുവെങ്കിൽ അവയിൽ ഒന്നെങ്കിലും അതു കണ്ടില്ലെന്നു വരുകയില്ല. അതു ആദ്യം കാണ്മാൻ സംഗതിയാകുന്ന എറുമ്പു്, സ്വസ്ഥമായിരിക്കയൊ താൻ മാത്രം രക്ഷനേടാൻ ശ്രമിക്കയൊ ചെയ്യാതെ, തൽക്ഷണം തന്നെ തന്റെ മിത്രങ്ങളെ അന്വേഷിച്ചു പോകും. അപ്പോൾ മിത്രങ്ങളിൽ ഒന്നിനെ മാത്രമാണു് ആദ്യം കണ്ടെത്തിയതെങ്കിൽ അതിനേയുംകൊണ്ടു് ഉടൻ സുരക്ഷിത

സ്ഥലത്തു തന്നെ ചെല്ലും. സ്ഥലംകണ്ടു ബോധ
പ്പെട്ടശേഷം രണ്ടും കൂടിചെന്നു വേറെ രണ്ടിനെ
കൂട്ടിക്കൊണ്ടുപോകും. പിന്നീടു ഈ നാലുപേരും
ചേൎന്നു വേറൊരു നാലുപേരെ കൊണ്ടുചെല്ലും.
എല്ലാവരും സുരക്ഷിതസ്ഥലത്തു എത്തുന്നതുവരെ
അപ്രകാരം ചെയ്യും. ഇതു, മറെറാന്നിനമില്ലെങ്കി
ലും, ഇവയുടെ സ്വാത്മപരതാരാഹിത്യത്തിനും
പൊതുഗുണകാംക്ഷയ്ക്കും ഒരു മതിയായ തെളിവാ
യി വൎത്തിക്കുന്നതാണു്;

'ഹ്യൂബർ' എന്ന മഹാൻ വേറൊരുതരം എറു
മ്പുകളെപ്പററി പറയുന്നു. ഇവ, മറെററുമ്പുകളെ
പിടിച്ചടിമകളാക്കുന്ന വൎഗ്ഗമാണു്. അടിമകളുടെ
സഹായം കൂടാതെ അവയ്ക്കു ജീവിയ്ക്കപോലും സാ
ദ്ധ്യമല്ല. അവയെ കൂട്ടിലാക്കി വേണ്ട തീററിയും
ഇട്ടാൽ കൂടി അടിമകളുടെ സഹായം അവയ്ക്കു അ
പേക്ഷിതമാകുന്നു. അടിമകളിൽ ഒന്നു് തീററിഎ
ടുത്തു വായിൽ കൊടുക്കാത്തപക്ഷം അവ, തിന്നാ
തെ, മരിച്ചുപോകയേയുള്ളു. ഒരു വാരത്തിലൊരി
ക്കലെങ്കിലും ഏതാനും മണിക്കൂർ നേരത്തേക്കു ഒര
ടിമയെ കൂട്ടിലിടുന്നതായാൽ അവയുടെ കാൎയ്യങ്ങൾ
ഭംഗിയായി നടക്കും. എറുമ്പുകളുടെ സമുദായവാ
സത്തിനും അന്യോന്യാശ്രയഭാവത്തിനും ഇതൊരു
നല്ല ദൃഷ്ടാന്തമാകുന്നു.

തങ്ങളുടെ സമസൃഷ്ടങ്ങളായ എറുമ്പുകളെ മാത്ര
മല്ല, അവ ഇപ്രകാരം തങ്ങളുടെ സമുദായത്തിൽ

ച്ചേർത്തു നടത്തിപ്പോരുന്നതു്. സ്വന്തസുഖത്തിനും സൌകര്യത്തിനും വേണ്ടി പശു, എരുമ, ആടു മുതലായ ജന്തുക്കളെ മനുഷ്യർ വളർത്താറുള്ളതുപോലെ, എറുമ്പുകളും മററു പ്രാണികളെ വളർത്തി വരുന്നുണ്ടു്. പരമാർത്ഥത്തിൽ, അവ വളർത്തുന്നിടത്തോളം അന്യജന്തുക്കളെ മനുഷ്യർ വളർത്തുന്നില്ലെന്നു വേണം പറവാൻ. ഈ കൂട്ടത്തിൽ മുഖ്യമായി പറയേണ്ടതു് 'ആഫൈഡ്സ്' എന്നൊരു വക ചെറുപ്രാണികളെ ആകുന്നു. ചില എറുമ്പുകൾ ഇവയെ മരത്തിൻെറ കൊമ്പുകളിലും ചെടികളിലുംവച്ചു വളർത്തുന്നു. സസ്യാദികളുടെ വേരു ഭക്ഷിച്ചു ജീവിക്കുന്ന വർഗ്ഗത്തിനെ തങ്ങളുടെ കൂട്ടത്തിൽവച്ചുതന്നെ പോററുന്ന എറുമ്പുകൾക്കു ഈ പ്രാണികൾ, നമുക്കു പശുക്കൾ എങ്ങിനെയൊ അതിന്നണ്ണമാകുന്നു. ഇവയുടെ ദേഹത്തിൽനിന്നു് ഒരുമാതിരി തേൻതുള്ളികൾ ഉൽഭൂതമാകുന്നുണ്ടു്. ഇതെടുത്തു ഭക്ഷിപ്പാനാകുന്നു എറുമ്പുകൾ ഇവയെ വളർത്തുന്നതു്. ഇതിനു പുറമെ എറുമ്പുകൾ ഇവയുടെ മുട്ടകളേയും കാലാനുസാരം ശേഖരിച്ചു് മേലിലെ ഉപയോഗത്തിനായി പോററി രക്ഷിക്കുന്നു. ഇതു കൂടാതെ മററനേകം പ്രാണികളേയും എറുമ്പുകൾ വളർത്തുന്നുണ്ടു്. അതിൽ ചില വർഗ്ഗങ്ങൾ, സദാ മണ്ണിനടിയിൽ വസിക്കുക കാരണം, കണ്ണിനു കാഴ്ചയില്ലാത്തവയായും തീർന്നപോയിട്ടുണ്ടു്.

ചുരുക്കത്തിൽ, എറുമ്പുകളുടെ ബുദ്ധിശക്തിക്കു്

അതിരുണ്ടെങ്കിലും അവയുടെ നടവടി സ്വഭാവാദി കളെ നല്ലതിന്മണ്ണം പഠിച്ചിട്ടുള്ള യാതൊരുത്തനും അവയ്ക്കു വിശേഷബുദ്ധിയില്ലെന്നു പറയുന്നതല്ല. അനേകായിരം എറുമ്പുകളാൽ അധിവാസ്യമായുള്ള മൺകുന്നുകളേയും, അവിടെ വീട്ടുമുറികൾ തിരിച്ചുംകൊണ്ടോ, തുരങ്കങ്ങൾ തുരന്നുംകൊണ്ടോ, വീട്ടുകാത്തുംകൊണ്ടോ, തീററി ശേഖരിച്ചുംകൊണ്ടോ, ശിശുക്കളെ പരിപാലിച്ചുംകൊണ്ടോ, സ്വന്ത സുഖത്തിനായി ഇതര പ്രാണികളെ വളത്തിക്കൊണ്ടോ, ഓരോ വകക്കാർ ഓരോ ജോലിയിൽ സശ്രദ്ധം ഏപ്പെട്ടു് കുഴപ്പം കൂടാതെയും കൃത്യമായും അതാതിനെ വഹിച്ചുംകൊണ്ടുപോകുന്ന രീതി നോക്കിക്കണ്ടിട്ടുള്ള ഒരുവൻ അവയ്ക്കു വിശേഷബുദ്ധിയില്ലെന്നു പറയാൻ എങ്ങിനെ തുനിയും? ഈ ജന്തുക്കളെപ്പററി ഇതുവരെ മനുഷ്യന്നു സിദ്ധിച്ചിട്ടുള്ള നാനാവിധമായ അറിവെല്ലാം ചേൎന്നു തെളിയിക്കുന്നതെന്തെന്നാൽ, ഇവയുടെ ബുദ്ധിയ്ക്കും മനുഷ്യന്റേതിന്നും തമ്മിൽ സ്വഭാവഭേദം ഇല്ലെന്നും വളൎച്ചയിൽ മാത്രമേ ഭേദമുള്ളുവെന്നും ആകുന്നു.

---

## ജലം.

ശുദ്ധവായു കഴിഞ്ഞാൽ മനുഷ്യജീവിതത്തിന്നു് അത്യാവശ്യമായ സാധനം 'ജലം' ആകുന്നു. അ

തിനെ നാം ഭക്ഷ്യങ്ങൾ പാകം ചെയ്യുന്നതിനും, കുടിയ്ക്കുന്നതിനും, കുളിയ്ക്കുന്നതിനും, വസ്ത്രാദികൾ അടിച്ചു നനയ്ക്കുന്നതിനും, പാത്രങ്ങൾ തേച്ചുകഴുകുന്നതിനും മററും ദിവസേന ഉപയോഗിക്കുന്നു. ഇവയൊന്നുംതന്നെ വേണ്ടെന്നു വയ്ക്കാവുന്ന കാര്യങ്ങളല്ല. വിശേഷിച്ചു്, ഏതദ്ദേശീയരായ നമ്മുടെ ആഹാരത്തിൽ ഏറിയഭാഗവും ജലാംശമാണല്ലൊ. അതുകൊണ്ടു് പാകപാനാദികൾക്കുപയോഗിക്കുന്ന വെള്ളം ദോഷസംയുക്തമായിരുന്നാൽ അതു് പല പ്രകാരത്തിൽ രോഗങ്ങളെ ഉല്പാദിപ്പിക്കുന്നതാണു്. നമ്മുടെ ഇടയിൽ പിടിപെടാറുള്ള പല രോഗങ്ങളും ഇപ്രകാരമുണ്ടാകുന്നവയാകുന്നു.

ശാസ്ത്രജ്ഞന്മാരുടെ അഭിപ്രായപ്രകാരം 'ഓക്സിജൻ', 'ഹൈഡ്രോജൻ' എന്നീ സൂക്ഷ്മദ്രവ്യങ്ങളുടെ സംയോഗം കൊണ്ടുണ്ടായിട്ടുള്ളതും മറെറാന്നും ചേൎന്നിട്ടില്ലാത്തതുമായ ജലം മാത്രമേ പരിശുദ്ധജലം ആകയുള്ളു. ഇതു് ഭൂതലത്തിൽ സ്വയം വൎത്തിക്കുന്നതായി കാണുന്നില്ല. എങ്കിലും മററു ജലം ശുദ്ധി ചെയ്താൽ ശുദ്ധജലം ലഭിക്കുന്നതാണു്. കുറെ ഉപ്പുവെള്ളം ഒരു പാത്രത്തിലെടുത്തു തിളപ്പിച്ചാൽ വെള്ളം മുഴുവൻ ആവിയായിപ്പോകുന്നതും, ഉപ്പു മാത്രം ഒടുവിൽ പാത്രത്തിന്നടിയിൽ പററിയിരിക്കുന്നതും നാം നിത്യം കാണുന്ന സംഗതിയാണല്ലൊ. മലിനമായ ഏതു വെള്ളവും തിളപ്പിച്ചാൽ ഇപ്രകാരം ആവിയായിപ്പോകുന്നതാണു്. ആകയാൽ, ഈ

ആവിയെ നിമ്മലങ്ങളായ സ്ഫടികക്കുപ്പികൾക്കുള്ളിൽ യഥോചിതം പ്രവേശിപ്പിച്ച് കുപ്പികളുടെ മീതെ തണുത്ത വെള്ളമൊഴിച്ചു തണുപ്പിച്ചുകൊണ്ടിരുന്നാൽ അതുമുഴുവൻ പുനശ്ച വെള്ളമായിത്തീരും. ഇപ്രകാരം ശുദ്ധിചെയ്തെടുക്കപ്പെടുന്ന ജലമാണ് കപ്പൽ യാത്രക്കാർ സാധാരണ ഉപയോഗിച്ചുപോരുന്നത്. എന്നാൽ വെള്ളം ഇപ്രകാരം ശുദ്ധിചെയ്തെടുത്തുപയോഗിക്കുന്നത് ലഘുസാദ്ധ്യമല്ല.

സൃഷ്ടിയിൽ ലഭ്യമായുള്ളതിൽവെച്ച് ഏറ്റവും പരിശുദ്ധമായ ജലം 'മഴവെള്ളം' ആകുന്നു. ഭൂതലത്തിലുള്ള നാനാജലാശയങ്ങളിലേയും വെള്ളത്തിൽ ഒരു ഭാഗം സൂര്യന്റെ ഊഷ്മാവിനാൽ ആവി രൂപം പ്രാപിച്ച് സദാ മേല്പോട്ടു ഗമിക്കുന്നു. ഈ ആവി പിന്നീട് ശൈത്യസമ്പക്കത്താൽ വീണ്ടും മഴയായിത്തീരുന്നു. ആകയാൽ, മഴവെള്ളം മററുവെള്ളത്തെ അപേക്ഷിച്ച് നിമ്മലമായിട്ടുള്ളതുതന്നെ. ഒരു മഴ നല്ലപോലെ പെയ്തു് ആകാശത്തിലെ മാലിന്യങ്ങളെ കഴുകിക്കൊണ്ടുപോയശേഷം ഒരു തുറന്ന സ്ഥലത്തു വീഴുന്ന വെള്ളത്തെ നിമ്മലങ്ങളായ പാത്രങ്ങളിൽ ഗ്രഹിച്ചാൽ അതു് സവിശേഷം പരിശുദ്ധമായിരിക്കും.

ഭൂതലത്തിൽ പതിയ്ക്കുന്ന വഴിയ്ക്കുതന്നെ മഴവെള്ളം ആകാശത്തിൽനിന്നു് സ്വല്പം വായുവിനേയും അതിലധികം 'കാർബാണിക്കാസിഡ്ഡി'നേയും സ്വീകരിക്കുന്നു. അനന്തരം അതു്, പതിക്കുകയും

ഒഴുകുകയും ചെയ്യുന്ന മണ്ണിന്റെ അവസ്ഥപോലെ, അന്യപദാൎത്ഥങ്ങളേയും ഗ്രഹിക്കുന്നുണ്ടു്. ഇപ്രകാരം ഭൂതലത്തിൽകൂടി ഒഴുകുന്ന വെള്ളമാണു് ആറുകളും, തടാകങ്ങളും, പൊയ്കകളുമായിത്തീരുന്നതു്. ആ യതുകൊണ്ടു് ഈ ജലാശയങ്ങളിലെ വെള്ളം ഏറെക്കുറെ മലിനമായിട്ടുള്ളതത്രെ. ഭൂതലത്തിൽ വീണിട്ടു് ഉള്ളിലോട്ടു വലിയുന്ന വെള്ളത്തിന്റെ സഞ്ചാരം അതോടുകൂടി അവസാനിക്കുന്നില്ല. ഭൂഗൎഭത്തിൽകൂടി അതു പിന്നെയും സഞ്ചരിച്ചുകൊണ്ടുതന്നെ ഇരിക്കുന്നു. ആ മാൎഗ്ഗങ്ങളുടെ സ്ഥിതിയനുസരിച്ചു് അതും അന്യപദാൎത്ഥങ്ങളെ സ്വീകരിക്കുന്നുണ്ടു്. ഭൂഗൎഭത്തിൽകൂടി ഒഴുകുന്ന വെള്ളമാകുന്നു ഊറവുകൾ എന്ന നാമധേയത്തിൽ കുളങ്ങൾ, കിണറുകൾ മുതലായ കൃത്രിമജലാശയങ്ങളെ പൂരിപ്പിക്കുന്നതു്. ഈ വെള്ളവും പരിശുദ്ധമല്ല.

വെള്ളത്തിൽ ചേരുന്ന മാലിന്യങ്ങളെ രണ്ടായി തരം തിരിക്കാം. ഒന്നു്, കലക്കൽവെള്ളത്തിലെ കരടുകൾ എന്നപോലെ മുഴുവനായിക്കിടക്കുന്ന ഘനദ്രവ്യശകലങ്ങളാകുന്നു. മററതു്, വെള്ളത്തിൽ ഗാഢമായി ലയിച്ചുപോയതിനാൽ തിരിച്ചറിവാൻ പാടില്ലാത്തുള്ള ദ്രവദ്രവ്യങ്ങളാണു്. ആദ്യം പറയപ്പെട്ടവ, വെള്ളംകോരി അനങ്ങാതെ ഒരു ഭാഗത്തു വച്ചിരുന്നാൽ, പാത്രത്തിന്റെ ചുവട്ടിൽ അടിയും. അപ്രകാരമുള്ള വെള്ളത്തെ അരിച്ചാലും അവ മിക്കവാറും പൊയ്പ്പോകും. കുടിപ്പാനുള്ള വെള്ളത്തെ

വസ്ത്രങ്ങൾ കൊണ്ടരിക്കുന്നതു നന്നല്ല. എന്തെന്നാൽ, ഈ വസ്ത്രങ്ങളിൽത്തന്നെ പലതരം മാലിന്യങ്ങൾ പററിയിരിക്കാവുന്നതാണ്. ഒരു കുടത്തിനകത്തു് കുറെ ശുഭ്രമായ മണലിട്ടു്, ചുവട്ടിൽ ഒരു ദ്വാരം കുത്തി, അരിപ്പാനുള്ള വെള്ളത്തെ അതിനകത്തൊഴിച്ചാൽ തെളിഞ്ഞവെള്ളം അതിൽനിന്നു കീഴ്പോട്ടു വീഴുന്നതും അതിനെ ഒരു നിൎമ്മലമായ പാത്രത്തിൽ ഗ്രഹിക്കാവുന്നതുമാകുന്നു. മണലുമാത്രം ദിവസേന മാററിക്കൊണ്ടിരിക്കണമെന്നേയുള്ളൂ. ശീമച്ചുണ്ണാമ്പു് (ചാക്കു്), ഉപ്പു്, കാൽസിയം സൾഫേററു് മുതലായ സാധനങ്ങൾ വെള്ളത്തിൽ അലിഞ്ഞു ലയിച്ചുപോകുന്ന മാലിന്യങ്ങളാകുന്നു. അവ വെള്ളം ഒഴുകിപ്പോകുന്ന മണ്ണിൽനിന്നു് അതിൽ പ്രവേശിക്കുന്നു. അവയുടെ സാന്നിധ്യമുള്ള വെള്ളം കാഴ്ചയ്ക്കു ശുഭ്രമായും സ്വാദിനു ദോഷമില്ലാതേയും ഇരിക്കാം. അതിനാൽ വെള്ളത്തിൻെറ ശുഭ്രതയൊ, സ്വാദോ പരിശുദ്ധതയുടെ അടയാളമാകുന്നതല്ല. ശീമച്ചുണ്ണാമ്പു ചേൎന്നിട്ടുള്ള വെള്ളത്തെ തിളപ്പിച്ചൂററിയാൽ, ചുണ്ണാമ്പു് വേർതിരിഞ്ഞു്, വെള്ളം ശുദ്ധമായിബ്ഭവിക്കും. മററവയുടെ സാന്നിധ്യംകൊണ്ടു ദൂഷിതമായ വെള്ളം അപ്രകാരം പരിശുദ്ധമാകുന്നതല്ല. അതു് ദേഹത്തിനു് അത്ര ഹാനികരമെന്നും പറഞ്ഞുകൂടാ.

ദേഹസുഖത്തിന്നു ഹാനികരവും പ്രായേണ വെള്ളത്തിൽ ചെന്നു പാറുന്നതുമായി ഇനിയൊരുവ

ക മാലിന്യങ്ങൾ ഉണ്ട്. ഇവ വൃക്ഷാദികളുടേയും ജന്തുക്കളുടേയും അംഗങ്ങളിൽ നിന്നുത്ഭവിക്കുന്നവയാണു്. അതിസൂക്ഷ്മങ്ങളും രോഗോല്പാദകങ്ങളുമായ ക്രിമികൾ ഈ കൂട്ടത്തിൽ പെട്ടവയാകുന്നു.

ഈ നാട്ടിൽ അധികംപേരും കിണററുവെള്ളം കുടിക്കുന്നവരാണു്. എന്നാൽ കിണറുകൾ ഒരേപ്രകാരത്തിലുള്ളവയല്ല. താണഭൂമിയിലും, മണൽപ്രദേശങ്ങളിലും സ്വല്പം കുഴിക്കുമ്പോൾ വെള്ളം കണ്ടേയ്ക്കും. ഉയൎന്ന കൽപ്രദേശങ്ങളിൽ വെള്ളം കാണുന്നമെങ്കിൽ വളരെ ദൂരം കുഴിക്കണം. കല്ലിൻപുറങ്ങളിലെ കിണററുവെള്ളം പ്രായേണ ദോഷരഹിതമാകുന്നു. ഈ കിണറുകൾക്കു് വേണ്ട വെള്ളം ലഭിയ്ക്കുന്നതു് ഭൂഗൎഭത്തിൽ പ്രകൃത്യാ ഉള്ള ഊററുകളിൽ നിന്നാണു്. താഴ്ന്ന ഭൂമിയിലെ കിണററുവെള്ളം പരിശുദ്ധമല്ല. സമീപത്തു് വീടുകൾ എരിഞ്ഞിലുകൾ, മറപ്പുരകൾ മുതലായവ ഉണ്ടായിരുന്നാൽ ഇത്തരം കിണറുകളിലെ വെള്ളം പ്രത്യേകിച്ചും ദൂഷിച്ചിരിക്കും. എന്തെന്നാൽ അവയിലെ മാലിന്യങ്ങൾ, ഒരു മഴയുണ്ടായി വെള്ളം കീഴ്പ്പോട്ടു താഴുമ്പോൾ, നിഷ്പ്രയാസമായി ആ കിണറുകളിൽ ചെന്നിറങ്ങുന്നതാണു്. ആയതുകൊണ്ടു് താഴ്ചയില്ലാത്ത കിണറുകളിലെ വെള്ളം സാധാരണ പാനയോഗ്യമല്ല. അങ്ങനെയുള്ള കിണറുകളിൽ നിന്നു കോരിക്കുടിക്കേണ്ടിയിരിക്കുന്നവർ അവയിലെ വെള്ളം കഴിയുന്നതും മലിനമാകാതെ സൂക്ഷിക്കേണ്ട

താകുന്നു. അവയുടെ (പ്രത്യേകിച്ചു് മണൽപ്രദേശങ്ങളിലെ കിണറുകളുടെ) അരുകിൽ പതിവായി കുളിക്കയോ, അരികഴുകി കാടിഒഴിക്കയൊ, ഒന്നും ചെയ്തുകൂടാ.

ആളുകൾ ആററുവെള്ളത്തേയും കുടിക്കുന്നതിനു ധാരാളം ഉപയോഗിക്കാറുണ്ടു്. ഇതിനുള്ള വിശേഷം ഓടിക്കൊണ്ടിരിക്കുന്നതിനാലുണ്ടാകുന്നതാകുന്നു. ഈ ഓട്ടം കൊണ്ടു് അതു തെളിഞ്ഞു് ചില്ലറ ദോഷങ്ങൾ നീങ്ങിപ്പോകും. എന്നു മാത്രമല്ല, ഒരു ഭാഗത്തിലെ ജലം മലിനപ്പെട്ടു പോയാൽ അതു് ഒഴുകി പൊയ്ക്കളയുന്നതും നല്ല ജലം മുകളിൽ നിന്നു വന്നുചേരുന്നതുമാകുന്നു.

എന്നാൽ കീഴ്പോട്ടുപോകുന്ന മലിനജലം താഴെപ്പാക്കുന്നവക്കു ഗുണകരമായിട്ടുള്ളതല്ല. ആൾപാർപ്പധികമില്ലാത്ത മുകൾഭാഗങ്ങളിലെ വെള്ളം മാത്രമേ ഒരുവിധം നിർദ്ദോഷമെന്നു പറയാവൂ. ഇരുമ്പുമയമുള്ള മണ്ണിൽ കൂടി ഒഴുകുന്നതും ഔഷധികളായ ചെടികൾ അടുത്തുള്ളതുമായ ആററുവെള്ളം സ്നാനപാനങ്ങൾക്കു വിശേഷമായിട്ടുള്ളതത്രെ. എന്നാൽ ആറുകളുടെ ഇരുകരകളിലും പാക്കുന്ന നമ്മുടെ ആളുകൾ ഒരു വകതിരിവില്ലാത്ത കൂട്ടരാണു്. ചപ്പും ചവറും വൃത്തികെട്ട നാനാവസ്തുക്കളും എടുത്തു് ആററിൽ എറിയുന്നതിനൊ, ആററുവക്കത്തിരുന്നു കാഷ്ഠിക്കുന്നതിനോ മററു പ്രകാരേണ അതിനെ മലിനീകരിക്കുന്നതിനോ അവക്കു യാതൊരു മ

ടിയും കാണുന്നില്ല. ഇതു് എത്രയും ശോച്യമെന്ന ല്ലാതെ എന്തു പറയുന്നു.

വലിയ കുളങ്ങളിലേയും പൊയ്കകളിലേയും വെള്ളത്തിൽ പുല്ലു ചെടികളും മററും ചീഞ്ഞുചേരാൻ തരമുണ്ടു്. ജന്തുജങ്ങളായ മാലിന്യങ്ങളും അവയിൽ ചെന്നു പററാതിരിക്കയില്ല. ആകയാൽ ഇത്തരം വെള്ളം സ്നാനപാനാദികൾക്കു കൊള്ളരുതെന്നുതന്നെ പറയാം.

ഊററുവെള്ളത്തിൽ ശീമച്ചുണ്ണാമ്പു മുതലായി ഗാഢമായി ലയിച്ചിട്ടുള്ള മാലിന്യങ്ങൾ ഇരിക്കാമെങ്കിലും ശാരീരങ്ങളായ മാലിന്യങ്ങൾ ഉണ്ടായിരിക്കാനിടയില്ല. ആയതുകൊണ്ടു് അതു പാനയോഗ്യമല്ലെന്നു പറഞ്ഞുകൂടാ.

ശുദ്ധജലത്തിനു സ്വാദോ, മണമോ, നിറമോ ഒന്നുംഇല്ല. ഇരുമ്പിന്റെ അംശംചേന്നിരുന്നാൽ സ്വല്പമൊരുമഞ്ഞച്ഛായ തോന്നിച്ചേക്കാമെങ്കിലുംഅതു ദോഷമുള്ളതല്ല. സംശയസ്ഥിതിയിലുള്ള വെള്ളമേ കിട്ടുകയുള്ളു എന്നു വരുകിൽ അതിനെ തിളപ്പിച്ചേ ഉപയോഗിക്കാവൂ. തിളപ്പിച്ചതു കൊണ്ടു മാത്രം ജന്തുജങ്ങളായ മാലിന്യങ്ങളും മററും പോകയില്ല. അരിപ്പാനായി മണലിട്ടു സൂക്ഷിക്കുന്ന കുടത്തിന്റെ അടിയിൽ ദിവസംതോറും പുതുതായി കുറെ കരിക്കട്ടകൂടിയിട്ടു് അരിച്ചെടുക്കുന്ന പക്ഷം ശാരീരങ്ങളായ മാലിന്യങ്ങളും നശിച്ചുപോകും. തിളപ്പിച്ച വെള്ളത്തിനു സ്വാദു കുറവാണെന്നു വിചാരിച്ചു്

വെള്ളം തിളപ്പിക്കാൻ മടിക്കുന്നതു യോഗ്യമ . മേൽപ്രകാരം കരിക്കൂടെയിട്ടു് അരിച്ചെടുത്ത വെള്ളത്തെ തിളപ്പിച്ചു കുടിച്ചാൽ വിഷൂചിയുടെ ക്രിമികളേക്കൂടി ഭയപ്പെടുവാനില്ല. തിളിപ്പിക്കുക മാത്രം ചെയ്താലും വിശേഷം തന്നെ. കുടിക്കാനുള്ള വെള്ളം കോരിവെയ്ക്കുന്ന പാത്രങ്ങളും ശുചിയായിരിക്കണം. ചെമ്പുകുടമോ, പിച്ചളക്കുടമോ അത്ര നല്ലതല്ല. അവയിൽനിന്നു ക്ലാവു ഊറിയിറങ്ങി വെള്ളത്തിനെ ദൂഷിപ്പിക്കും. ഈ വകയ്ക്കു് ഉത്തമമായിട്ടുള്ളതു് മൺപാത്രങ്ങളാകുന്നു. പാകം ചെയ്യുന്നതിനും അവതന്നെ ഉത്തമം. പക്ഷെ ചിലർ അതു് അവസ്ഥയ്ക്കു പോരെന്നു വിചാരിക്കും. എന്നാൽ ശരീരസൌഖ്യം അവസ്ഥയേക്കാൾ വിലയേറിയതാണു്. ചെമ്പുപാത്രങ്ങളെ വെള്ളത്തീയം ഉരുക്കിപ്പൂശി ഉപയോഗിക്കുന്നതു് വളരെ ഭേദം തന്നെ. എന്നാൽ കറുത്തീയംവിഷമയമായിട്ടുള്ളതാകുന്നു. വെള്ളം കോരി സൂക്ഷിക്കുമ്പോൾ പാത്രങ്ങൾ അടച്ചു വയ്ക്കേണ്ടതും അത്യാവശ്യമാകുന്നു. നമ്മുടെ സ്ത്രീകൾക്കു് ഇതിൽ തീരെ നിഷ്കർഷപോരാ. അവർ കുടിയ്ക്കാൻ കൊണ്ടുവയ്ക്കുന്ന വെള്ളത്തിൽ പലപ്പോഴും മുകളിൽ നിന്നുതിരുന്ന പൊടികളും, തുരുമ്പുകളും, അപൂർവം ചിലപ്പോൾ ചെറിയ പുഴുക്കൾകൂടിയും കണ്ടേയ്ക്കും. ഇതിനാലുണ്ടാകാവുന്ന ദോഷം അവർ അറിയുന്നില്ല.

കുടിയ്ക്കുന്ന വെള്ളമെന്നപോലെ പാകംചെയ്യുന്നതിനും അരികഴുകുന്നതിനും മററുമുള്ള വെള്ളവും കഴിയുന്നതു നിർമ്മലമായിരിക്കണം. ഏതുപ്രകാരത്തിലെങ്കിലും അകത്തുപോകാനിടയുള്ള വെള്ളമെല്ലാം ശുദ്ധമായിരിക്കണമെന്നു പറഞ്ഞാൽ കഴിഞ്ഞല്ലോ.

കുളിക്കാനുള്ള വെള്ളവും നിർമ്മലമായിരിക്കേണ്ടതു് ആവശ്യമാണു്. അല്ലെങ്കിൽ കുളിക്കുന്നതുകൊണ്ടു പ്രയോജനമെന്തു്? ഈ വിഷയത്തിൽ നമ്മുടെ ആളുകൾ വളരെ ഉദാസീനന്മാരാകുന്നു. കുളിക്കുന്ന വെള്ളത്തിൽ ശൌചം ചെയ്യുന്നതിനും മററും അവൎക്കു അശേഷം മടിയില്ല. ശിശുക്കളുടെ മലമൂത്രങ്ങൾ പുരണ്ട തുണികളെ കുളിയ്ക്കുന്ന കുളങ്ങളിൽ നിയമേന അടിച്ചുനനയ്ക്കുന്നു. ഇതിനെപ്പററി അധികം പറയാതിരിക്കുന്നതാണു് ഉത്തമം. പഠിച്ചു അറിവു സിദ്ധിച്ചിട്ടുള്ള സ്ത്രീപുരുഷന്മാരെങ്കിലും ഈ വിഷയത്തിൽ വേണ്ടതുപോലെ ജാഗ്രൂകന്മാരായിരിക്കുമെന്നു വിശ്വസിച്ചു കൊള്ളാം.

---

# പണ്ഡിതരമാബായി സരസ്വതി.

---

ഏകദേശം അറുപതു വൎഷത്തിനു മുമ്പു മഹാരാഷ്ട്രദേശത്തിൽ നിന്നു ഒരു ബ്രാഹ്മണൻ്റെ പത്നിയോടും, ഒൻപതും ഏഴും വയസ്സുപ്രായമുള്ള ര

ണ്ടു പെൺകുട്ടികളോടും കൂടി തീൎത്ഥസ്നാനത്തിനായി പുറപ്പെട്ടു. പല പുണ്യസ്ഥലങ്ങളും ദൎശിച്ചശേഷം അവർ ഗോദാവരി തീരത്തിൽ ചെന്നു ചേൎന്നു. അപ്പോൾ മംഗലാപുരത്തുനിന്നു മറെറാരു ബ്രാഹ്മണനും അവിടെ വന്നുകൂടി. ആഗതനായ ബ്രാഹ്മണന്റെ പേർ അനന്തശാസ്ത്രികൾ എന്നായിരുന്നു. വയസ്സു മുപ്പതിനു മേൽകാണും; അദ്ദേഹം നല്ല പണ്ഡിതനും കുലീനനും ആയിരുന്നു. തന്റെ പത്നിക്കു അകാലമരണം ഭവിക്കയാൽ തന്നിദാനമായ ദോഷനിവൃത്തിക്കായി അദ്ദേഹം തീൎത്ഥയാത്ര പുറപ്പെട്ടിരിക്കയായിരുന്നു. വിവരമെല്ലാം മനസ്സിലായപ്പോൾ നമ്മുടെ ബ്രാഹ്മണൻ തന്റെ പ്രഥമപുത്രിയായ ലക്ഷ്മിബായിയെ അദ്ദേഹത്തിനു വിവാഹം ചെയ്തുകൊടുക്കാമെന്നു പ്രസ്താവിച്ചു. ശാസ്ത്രികൾ സസന്തോഷം അംഗീകരിക്കയാൽ വിവാഹം അടുത്ത ദിവസം തന്നെ നടക്കുകയും ചെയ്തു.

ഉടൻ തന്നെ സ്വഗൃഹത്തിലേക്കു കൂട്ടിക്കൊണ്ടുപോകണമെന്നു ശാസ്ത്രികൾ നിൎബന്ധിക്കയാൽ ബാലയായ ലക്ഷ്മീബായിക്കു പ്രിയജനങ്ങളെ പിരിഞ്ഞു് അപരിചിതനായ ഒരു പുരുഷനോടുകൂടി അന്യദേശത്തേക്കു പോകേണ്ടിവന്നു. സ്ത്രീകൾ സ്വജനങ്ങളെ വിട്ടു ഭൎത്തൃഗൃഹത്തിലേക്കുപോകുന്നതു് സൎവ്വസാധാരണമാണെങ്കിലും, ആറും ഏഴും വയസ്സുമാത്രമുള്ള പെൺകുട്ടികളെ മുപ്പതും നാല്പതും വയസ്സു

കേരള സാഹിത്യ അക്കാദമി

ള്ള പുരുഷന്മാക്കു വിവാഹം കഴിച്ചുകൊടുത്തു ഉടൻ തന്നെ ഭർത്താവോടൊന്നിച്ചുവയ്ക്കുന്നതും അവക്കു ബാല്യത്തിൽത്തന്നെ ഗൃഹഭാരം വഹിക്കേണ്ടി വരുന്നതും ബ്രാഹ്മണരുടെഇടയിലല്ലാതെ കാണ്മാനില്ല.

ലക്ഷ്മീബായിയുടെ ഭാഗ്യാതിരേകത്താൽ അവൾക്കു ഭർത്താവായി ലഭിച്ചതു്, അസാരം പ്രായം ചെന്നവനെങ്കിലും, അതിയോഗ്യനായ ഒരു പുരുഷനായിരുന്നു. ശാസ്ത്രികളുടെ യോഗ്യതയ്ക്കും ഗുണവിശേഷത്തിനും അദ്ദേഹത്തിനെ യോഗ്യൻ എന്നൊ വിദ്വാൻ എന്നൊ പറഞ്ഞാൽ മതിയാകുന്നതല്ല. സംസ്കൃതോച്ചാരണം പുണ്യപ്രദമെന്നും ശാസ്ത്രങ്ങൾ ദൈവവചസ്സുകൾഎന്നും വിശ്വസിച്ചു പോരുന്ന നമ്മുടെ നാട്ടുകാരുടെ ഇടയിൽ, ശ്രുതിസ്മൃത്യാദികളുടെ ഗുണദോഷനിരൂപണം ചെയ്തു അയുക്തികമായുള്ള ഭാഗങ്ങളെ ത്യജിപ്പാൻ തക്ക ധീരതയോടു കൂടിയ ഒരു പുമാനെ ഉദ്ദേശിച്ചു്, സാധാരണ വിശേഷണ പദപ്രയോഗം നിരർത്ഥകമായിബ്ഭവിക്കയേയുള്ളു. സ്ത്രീകളുടെ വിദ്യാഭ്യാസം, വിവാഹം മുതലായ വിഷയങ്ങളെപ്പററി അദ്ദേഹം അക്കാലത്തു തന്നെ സ്വാഭിപ്രായം പുറപ്പെടുവിച്ചു തുടങ്ങിയിരുന്നു. സ്ത്രീജാതിക്കു പ്രകൃത്യാ സിദ്ധിച്ചിട്ടുള്ള ബുദ്ധിശക്തി, പ്രയോഗശൂന്യമായ ഇരുമ്പുകഷണം പോലെ തുരുമ്പുപിടിച്ചു ദ്രവിച്ചുപോകുന്നതു കണ്ടു് അദ്ദേഹത്തിന്റെ മനസ്സിനു വളരെ ഉൾക്കണ്ഠ തട്ടിയി

രുന്നു. പൂർവ്വകാലത്തെ ഓരോ സ്ത്രീരത്നങ്ങളുടെ യോഗ്യതയേയും മൃഗപ്രായകളായി നടക്കുന്ന ഏതൽക്കാലത്തെ ഹിന്ദുസ്ത്രീകളുടെ സഹജമായ മൌഢ്യത്തേയും വിചാരിച്ചു മനസ്സുടഞ്ഞാഞ്ഞതിനാൽ അദ്ദേഹം, സ്വജനങ്ങളുടെ പലപ്രകാരേണയുള്ള തടസ്ഥങ്ങളേയും ആക്ഷേപങ്ങളേയും വകവയ്ക്കാതെ, ആദ്യഭാര്യയുടെ വിദ്യാഭ്യാസം ആരംഭിച്ചിട്ടുണ്ടായിരുന്നു.

ആയത്ത് തന്റെ അഭിലാഷംപോലെ സാധിക്കാൻ ഇടവരായ്കയാൽ ലക്ഷ്മീബായിയുടെ വിദ്യാഭ്യസനത്തിൽ അദ്ദേഹത്തിനു ശ്രദ്ധ വർദ്ധിച്ചതേയുള്ളൂ. സ്വഗൃഹത്തിൽ എത്തിയ ഉടൻതന്നെ ലക്ഷ്മീബായിയെ സംസ്കൃതം പഠിപ്പിപ്പാൻ ആരംഭിച്ചു. സ്വജനങ്ങൾ മുമ്പിലത്തെപ്പോലെ തടസ്ഥങ്ങൾ പ്രവൎത്തിപ്പാനും തുടങ്ങി. അവരുടെ ഉപദ്രവം സഹിക്കവഹിയാതെ ആയപ്പോൾ അദ്ദേഹം നാടുവിട്ട് ലക്ഷ്മീബായിയോടൊന്നിച്ച് വനാന്തരത്തിലേക്കു ഗമിച്ചു. മനുഷ്യനാൽ സർവ്വോപരി ഗണിക്കപ്പെട്ടുവരുന്ന സ്വജനം, ഭവനം, രാജ്യം എന്നിവയെല്ലാം ഉപേക്ഷിച്ച്, കടുവാ, പുലി, സിംഹം, ആന മുതലായ ഭയങ്കരമൃഗങ്ങളുടെ ഗർജ്ജിതത്താൽ മാത്രം ഭേദിതങ്ങളായ നിശ്ചലാരണ്യങ്ങളിൽ പോയി, ഏകാന്തമായി ജീവിയാനം ചെയ്തുകളയാമെന്നിപ്രകാരം ധൈര്യം തോന്നിപ്പോകുന്നത്, ഉദ്ദേശ്യശുദ്ധിയുടെ മഹത്വംകൊണ്ടെന്നല്ലാതെ എന്തു പറയുന്നു? അനന്തശാസ്ത്രികൾ പശ്ചിമപൎവ്വതങ്ങളുടെ വാര

ത്തിൽ ഒരു ചെറിയ തടിനിയുടെ ഉല്പത്തിയോടടുത്തു് കാട്ടുകമ്പുകൾ കൊണ്ടും പടപ്പുകൾ കൊണ്ടും ഒരു കുടിൽകെട്ടിയുണ്ടാക്കി ഭാൎയ്യയോടുകൂടി വസിച്ചു. ഇവിടെ മുടങ്ങാതെ കുറേശ്ശെ സംസ്കൃതം പഠിക്കയാൽ ലക്ഷ്മീബായിയുടെ ബുദ്ധി ക്രമേണ വികസിക്കയും തദനുസരണമായുള്ള കാവ്യനാടകാദികൾ വായിച്ചു് അവർ രസിക്കയും ചെയ്തു. ലക്ഷ്മീബായിയുടെ ബുദ്ധി അനന്തരം പ്രവേശിച്ചതു് വേദാന്തത്തിൽ ആയിരുന്നു. ഈ വിഷയത്തിൽ സാധാരണ ഗ്രന്ഥങ്ങളെല്ലാം അവൾ വേഗത്തിൽ വായിച്ചുതീൎത്തു. ശാസ്ത്രികളുടെ അഭിപ്രായത്തിൽ ശ്രുതിസ്മൃതികൾ സ്ത്രീബുദ്ധിക്കനുരൂപമല്ലായിരുന്നതിനാൽ അവ മാത്രം ലക്ഷ്മീബായിയെ അഭ്യസിപ്പിച്ചില്ല.

കാലാന്തരത്തിൽ ഇവൎക്കു ഒരു പുത്രനും രണ്ടു പുത്രിമാരും ഉണ്ടായി. അവരുടെ വിദ്യാഭ്യസനത്തിൽ ഈ മാതാപിതാക്കന്മാർ എത്രമാത്രം ശ്രമം ചെയ്തിരിക്കുമെന്നു പറയണമെന്നില്ലല്ലോ. പരിഷ്കൃതമാനസന്മാരായ ഇവൎക്കും 'പൂൎവ്വാചാരനിഷ്ഠ'യെന്ന പിശാചിനെ വിട്ടൊഴിവാൻ കഴിഞ്ഞില്ല. ഒരു സമുദായത്തിൽ ഭൂരിപക്ഷക്കാരുടെ അഭിപ്രായം വിട്ടു നടക്കുന്നതു് അത്ര ഉചിതമായിരിക്കുമോ എന്നുള്ളതും സംശയാവഹമത്രെ. ചുരുക്കത്തിൽ, അനന്തശാസ്ത്രികൾ തന്റെ പ്രഥമപുത്രിയുടെ വിവാഹം ബാല്യത്തിൽത്തന്നെ നടത്തി എന്നു പറഞ്ഞാൽ

കഴിഞ്ഞതല്ലോ. എന്നാൽ അദ്ദേഹം ഒരു കരുതൽ ചെയ്യാതിരുന്നില്ല. വിവാഹം കഴിഞ്ഞു കൂട്ടമ്പോൾ ജാമാതാവിനെ വിദ്യയഭ്യസിപ്പിക്കാൻ തന്നെഏല്പിക്കണമെന്ന് മുൻകൂട്ടി സംബന്ധികളുമായി ഒരു കരാർ ചെയ്തിരുന്നു. അവരോ? എന്നുവച്ചാൽ, വിവാഹകൎമ്മങ്ങൾ പൂൎത്തിയാകുന്നതിനു മുൻപുതന്നെ കരാറിന്റെ കഥ വിസ്മരിച്ചു കഴിഞ്ഞിരിക്കുന്നു. അതിനാൽ ആകപ്പാടെ വന്നുകൂടിയ ഫലം ശാസ്ത്രികളുടെ ഈ പുത്രി സ്ത്രീജാതിക്കു ഒരു ഭൂഷണമായി വളൎന്നുവരുകയും ജാമാതാവു ഒരു കാട്ടുമൃഗത്തിൽ നിന്നു അധികം വ്യത്യാസമില്ലാത്ത സ്ഥിതിയിൽ വൎത്തിക്കയും തന്നെ ആയിരുന്നു. ഈ ദമ്പതിമാരുടെ ശേഷം കഥ വിസ്തരിക്കാതിരിക്കതന്നെയാണു് നല്ലതു്. ഭൎത്തൃഗൃഹത്തിലേക്കു പോകയാകട്ടെ, ഈ ഭൎത്താവോടൊന്നിച്ചു വസിക്കയാകട്ടെ, താൻ ചെയ്യുകയില്ലെന്നു പുത്രി ശഠിച്ചു. ഭൎത്തൃപക്ഷക്കാരും വിട്ടില്ല. സിവിൽവ്യവഹാരമായി. ബോംബെ ഹൈക്കോടതിവരെപ്പോയി. ഒടുവിൽ ഭൎത്താവോടൊന്നിച്ചു തന്നെ പാൎക്കണമെന്നു വിധിയും ഉണ്ടായി. ഈ വിധിപ്രകാരം നടക്കേണ്ടി വരുന്നതിനു മുമ്പ് മരണദേവതയുടെ കാരുണ്യത്താൽ അവളുടെ സൎവ്വസങ്കടങ്ങൾക്കും നിവൃത്തി വരുകയും ചെയ്തു.

ഈ ചരിത്രത്തിനു വിഷയമായുള്ള "രമാബായി" ലക്ഷ്മീബായിയുടേയും അനന്തശാസ്ത്രിയുടേയും ദ്വിതീയപുത്രിയത്രേ. മഹാത്മാക്കളുടെ വിഷയത്തിൽ അ

വരുടെ ബുദ്ധിഗുണാദികളെ അല്ലാതെ രൂപലാവണ്യത്തെ ചരിത്രകാരന്മാർ വൎണ്ണിച്ചേതീരു എന്നില്ല. എങ്കിലും രമാബായിയെ സംബന്ധിച്ചിടത്തോളം അവൾ അതിരൂപവതിയായിരുന്നു എന്നെങ്കിലും പറയാതെ നിവൃത്തിയില്ല. കാരുണ്യാദി മനോഗുണങ്ങളും, ബുദ്ധിയുടെ തീക്ഷ്ണതയും സവിശേഷമായി സ്ഫുരിക്കുന്ന ആ മുഖത്തിന്റെ ഒരു പടമായ ഇതോടൊന്നിച്ചു് ചേൎക്കാൻ കഴിയാത്തതിനെപ്പററിമാത്രം വ്യസനിക്കുന്നു. രമാബായിയുടെ ജനനം ൧൮൫൮-ൽ ആയിരുന്നു. സംസ്കൃതവും മഹാരാഷ്ട്രം മുതലായ നാട്ടുഭാഷകളും അവൾ ബാല്യത്തിൽതന്നെ പഠിച്ചു. പിന്നീട്ടു ഇംഗ്ലീഷും കുറെ അഭ്യസിച്ചു. പന്ത്രണ്ടുവയസ്സു പ്രായമായപ്പോഴേക്കു് രമാബായിക്കു നാലഞ്ചു ഭാഷകളിൽ സാമാന്യമായ ജ്ഞാനം ഉണ്ടായിക്കഴിഞ്ഞിരുന്നു. അവളുടെ ഗുണാതിശയങ്ങളെപ്പററി വിശേഷിച്ചൊന്നും പറയുന്നില്ല. അവളുടെ ജീവിതംതന്നെ ആ ഗുണങ്ങൾക്കു സൎവത്ര സാക്ഷ്യമായിരിക്കുന്നു.

ബുദ്ധിക്കു പരിപാകംവരണമെങ്കിൽ ദുഃഖംകൂടി അനുഭവിക്കണമെന്നുണ്ടല്ലോ. ഈ തത്വം അനുഭവസിദ്ധമാക്കാൻ എന്നപോലെ, പന്ത്രണ്ടാമത്തെ വയസ്സുമുതൽ രമാബായിക്കു കഷ്ടദശ ആരംഭിച്ചു. ആദിയിൽ വന്നുകൂടിയതു് ദാരിദ്ര്യദുഃഖമായിരുന്നു. ശാസ്ത്രികളുടെ പിതൃധനം മിക്കവാറും വനവാസത്തിൽതന്നെ പാന്ഥന്മാരെയും വിദ്യാൎത്ഥികളെയും

സല്ക്കരിച്ചു തീൎന്നുപോയിരുന്നു. പിന്നെ അല്പവൃത്തി ശേഷിച്ചതു് കഷ്ടിച്ചു കടം വീട്ടുവാൻ തികഞ്ഞതേയുള്ളു. വേറേ മാൎഗ്ഗമില്ലെന്നു വന്നപ്പോൾ അവർ കേവലം ഭിക്ഷുക്കളുടെ നിലയിൽ ദേശാടനം തുടങ്ങി. യോഗ്യന്മാരായ ബ്രാഹ്മണൎക്കു ദാനം ചെയ്യുന്നതിൽ പരം സല്ക്കൎമ്മമൊന്നും ഇല്ലെന്നാണല്ലൊ ഹിന്ദുക്കളുടെ സഹജമായ വിശ്വാസം. ഈ ദാതൃത്വത്താൽ അവൎക്കു വലിയ കഷ്ടതകൾ ഒന്നും നേരിട്ടില്ല. അഥവാ വല്ലപ്പോഴും ഉപവസിക്കേണ്ടി വന്നുവെങ്കിൽ ശാസ്ത്രദൃഷ്ട്യാ ഉപവാസം പുണ്യപ്രദവും തന്നെയല്ലോ. ഇപ്രകാരം അവർ ഏഴുവൎഷത്തോളം ദേശസഞ്ചാരം കൊണ്ടു കഴിച്ചുകൂട്ടി. ഒടുവിൽ കണ്ണുകാണാൻ പാടില്ലെന്നായി ശാസ്ത്രികളും, പിന്നാലെ രണ്ടുമാസം കഴിയുമ്മുമ്പു് ലക്ഷ്മീബായിയും, മരിച്ചു.

അനന്തരം രമാബായിയും സഹോദരനും ശേഷിച്ചു. അവൎക്കു ഭവനമില്ല, ബന്ധുക്കളില്ല, സ്വദേശമില്ല, ഉപജീവനത്തിനു മാൎഗ്ഗമില്ല. പോരെങ്കിൽ പതിനാറുവയസ്സു തികഞ്ഞിട്ടും രമാബായിക്കു വിവാഹം കഴിയായ്കകൊണ്ടു് "ഭ്രഷ്ട്" എന്നൊരപഖ്യാതിയും വന്നുകൂടി. അനന്തശാസ്ത്രികളുടെ ജീവിതകാലത്തിൽ അദ്ദേഹത്തിന്റെ യോഗ്യത കൊണ്ടെങ്കിലും ചെല്ലുന്നെടത്തെല്ലാം ഉപചാരങ്ങൾ സിദ്ധിച്ചുകൊണ്ടിരുന്നു. ഇപ്പോൾ അതും ഇല്ല. ഈ അവസ്ഥയിൽ രമാബായി പ്രദൎശിപ്പിച്ച മന

സ്ഥൈൎയ്യാദി സൽഗുണങ്ങൾ അത്യത്ഭുതകരമെന്ന ല്ലാതെ എന്തുപറയുന്നു? സംസ്കൃതം, ഇംഗ്ലീഷ്, മഹാരാഷ്ട്രം ഇവയ്ക്കു പുറമേ, അവരുടെ സഞ്ചാര ത്തിനിടയിൽ, കൎണ്ണാടകം, ഹിന്ദുസ്ഥാനി, ബംഗാ ളി മുതലായ ഭാഷകളിലും രമാബായിക്കു സാമാന്യം വൈദുഷ്യം സിദ്ധിച്ചിരുന്നു. അവർ മുമ്പിലത്തെ പ്പോലെ പിന്നെയും പലദിക്കുകളിലും സഞ്ചരിച്ചു. അവിടെയെല്ലാം സ്ത്രീ വിദ്യാഭ്യാസത്തെപ്പററിയും മ ററും രമാബായി പ്രസംഗങ്ങൾനടത്തി. അവളുടെ വാക്ചാതുൎയ്യം പ്രസിദ്ധമായിത്തീൎന്നു. ഇപ്പോൾ സ ൎവ്വത്ര സ്തുതിക്കപ്പെട്ടുവരുന്ന മിസിസ് ബെസാൻറ് എന്ന ആംഗ്ലേയവധൂരത്നത്തേക്കാൾ ഉപരിയായിട്ടാ ണ് ഇംഗ്ലീഷുകാരിൽ പല മഹാന്മാരാലും രമാബാ യി ഗണിക്കപ്പെട്ടിരിക്കുന്നതു്. "സർവില്യം വിൽ സൺഹണ്ടർ ഇംഗ്ലൻഡ്സ് വൎക്ക് ഇൻഇൻഡ്യാ" എന്ന അദ്ദേഹത്തിൻെറ പുസ്തകത്തിൽ രമാബായി യെ അതിയായി സ്തോത്രംചെയ്യുന്നു. ഉത്തരദേശീ യർ അവളെ സരസ്വതീദേവിയുടെ ഒരവതാരംഎ ന്നു പറഞ്ഞുവരുന്നു. പലേടങ്ങളിലും പ്രസംഗ ങ്ങൾ നടത്തി ഒടുവിൽ അവർ കല്ക്കട്ടാപട്ടണ ത്തിൽ ചെന്നുചേൎന്നു. രമാബായിയുടെ വാഗ്വിലാ സത്തിൻെറ ഖ്യാതി അവൎക്കുമുമ്പുതന്നെ അവിടെ എത്തിക്കഴിഞ്ഞിരുന്നു. അവിടുത്തെ വിദ്വജ്ജന ങ്ങൾ ഒരു യോഗംകൂടി രമാബായിയെ ക്ഷണിച്ചു വ രുത്തി പലവിഷയങ്ങളിലും പരീക്ഷിച്ചു. അവളുടെ

പാണ്ഡിത്യത്തെപ്പററി തൃപ്തരായി, അവൾക്കു സരസ്വതി എന്ന മാന്യമായ പേർ നൽകുകയും ചെയ്തു.

കഷ്ടാവസ്ഥയിൽ നിന്നിപ്രകാരമൊരുവിധം മോചനംവന്നപ്പോൾ അവൾക്കു വേറൊരാപത്തുവന്നു കൂടി. പിതാവിൻെറ മരണാനന്തരം തൽസ്ഥാനത്തിൽ തന്നെ രക്ഷിച്ചുപോന്നിരുന്ന സഹോദരൻ പെട്ടെന്നു മരിച്ചു. രമാബായി ഏകാകിനിയായിത്തീർന്നു.

പിതാരക്ഷതി കൌമാരേ
ഭർത്താരക്ഷതിയൌവനേ
പുത്രോരക്ഷതി വാർദ്ധക്യേ

എന്നാണല്ലോ ഹിന്ദുസ്ത്രീകളെപ്പററി പറയപ്പെട്ടിട്ടുള്ളതു്. ഏതായാലും ഈ കഷ്ടത നേരിട്ടതു കല്കത്തായിൽവെച്ചായതു അവളുടെ ഭാഗ്യത്വം എന്നേ പറയേണ്ടു. ഈ വിയോഗം സംഭവിച്ചു ആറുമാസംകഴിയുമ്മുമ്പ് രമാബായി ബിപ്പിൻ ബിഹാരി മേധാവി എന്ന യോഗ്യനായ ഒരു ബംഗാളിയുവാവിനെ ഭർത്താവായി സ്വീകരിച്ചു.

ഇദ്ദേഹത്തിനു രമാബായിയോളംതന്നെ ജാതിശ്രേഷ്ഠത ഉണ്ടായിരുന്നില്ല. സ്വേച്ഛാനുസരണമോ, സ്വേച്ഛയുണ്ടാകത്തക്ക പ്രായത്തിലോ വിവാഹം നടപ്പില്ലാത്ത ഈ നാട്ടുകാരുടെ ഇടയിൽ ഇതു എത്രത്തോളം അപഹാസകാരണമായിത്തീർന്നിരിക്കണമെന്നു പറയേണ്ടതില്ലല്ലോ. നമ്മുടെ ദമ്പതി

മാർ ലോകാപവാദത്തെ അശേഷം ലക്ഷ്യമാക്കിയില്ല. കുറച്ചുകാലം അവർ സുഖതരമായിത്തന്നെ കഴിച്ചുകൂട്ടി. ദാമ്പത്യസുഖം വധൂവരന്മാരുടെ മനോരമ്യതയെ മുഖ്യമായി ആശ്രയിച്ചിരിക്കകൊണ്ടു് അന്യഥാ ഭവിപ്പാൻ ഇടയും ഇല്ലല്ലോ.

അധികകാലം കഴിയുംമുമ്പു് രമാബായിയ്ക്കു് ഒരു പെൺകുട്ടിയുണ്ടായി. ആ കുട്ടിക്കു് മനോരമാ എന്നു് നാമകരണവും ചെയ്തു.

എന്നാൽ ചില ആളുകളോടു വിധിക്കു പ്രത്യേകം വൈരസ്യമുണ്ടോ എന്നു തോന്നുമാറു് ഭർത്താവോടൊന്നിച്ചു് രമാബായി രണ്ടുകൊല്ലം സുഖമായി കഴിച്ചുകൂട്ടുന്നതിനു മുമ്പു് വിഷൂചികപിടിപെട്ടു് മേധാവി മരിച്ചുപോയി.

രമാബായി പുനരപി നിരാധാരയായി. മുൻ അനുഭവിച്ച ദുഃഖങ്ങളോടു വൈധവ്യവും യോജിച്ചു. പോരെങ്കിൽ മേധാവിയുടെ ബന്ധുക്കൾ അദ്ദേഹത്തിൻെറ മരണത്തിനുകൂടി രമാബായിയെ കാരണമായി സങ്കല്പിക്കയും ചെയ്തു. അവൾ സർവരാലും ത്യജിക്കപ്പെട്ടു. ഭർത്തൃബന്ധുക്കൾ അവളെ ഒരു സാംക്രമികരോഗത്തോടു സദൃശമായി ഗണിച്ചു.

ഡാക്ടർ ആനന്ദബായിജോഷി എന്നു് പിന്നീടു പ്രസിദ്ധി സിദ്ധിച്ചിട്ടുള്ള ഒരു യുവതിയല്ലാതെ അക്കാലത്തു രമാബായിയ്ക്കു് അഭയം നല്കുവാൻ ഒരുത്തരും ധൈര്യപ്പെട്ടില്ല. എന്നാൽ വേറെ ചില കാരണങ്ങളാൽ ആനന്ദബായിയുടെ ക്ഷണം രമാബാ

യിക്ക സ്വീകാൎയ്യമായിരുന്നില്ല. ഹിന്ദുസ്ത്രീകൾക്കസഹജമായി നേരിടാവുള്ള സങ്കടങ്ങളുടെ ഗൌരവവും ഇക്കാലത്തു് രമാബായിയുടെ മനസ്സിൽ പ്രബലമായി പതിഞ്ഞു. അവയ്ക്കു് ഒരു ശാന്തി വരുത്തുകയാണു് തന്റെ ജീവിതധൎമ്മം എന്നു് അവൾ മനസ്സുകൊണ്ടു് ഉറയ്ക്കുകയും ചെയ്തു.

ജനസാമാന്യത്തിന്റെ ഇടയിൽ ഈ ബോധം ജനിപ്പിക്കുന്നതിനായി അവൾ പലേ ദിക്കുകളിലും സഞ്ചരിച്ചു പ്രസംഗങ്ങൾ ചെയ്തു. അവളുടെ ഉദ്യമങ്ങൾ ഫലോന്മുഖങ്ങളായിത്തുടങ്ങിയതു് സ്വജനങ്ങളുടെ ഇടയിൽത്തന്നെ ആയിരുന്നു. മഹാരാഷ്ട്രന്മാർ മററു ഹിന്ദുക്കളെ അപേക്ഷിച്ചു് സ്ത്രീജാതിക്കു് അധിക സ്വാതന്ത്ര്യവും ബഹുമാനവും നൽകിവരുന്നതിനെ ഓൎക്കുമ്പോൾ ഇപ്രകാരം സംഭവിച്ചതിൽ ഒട്ടുംതന്നെ ആശ്ചൎയ്യപ്പെടുവാനും ഇല്ല. അവളുടെ ശ്രമത്താൽ പൂനാനഗരത്തിൽ 'ആൎയ്യമഹിലസമാജം' എന്നു് ഒരു സംഘം ഏൎപ്പെടുത്തപ്പെട്ടു. ഈ സംഘത്തിന്റെ ഉദ്ദേശ്യം ഇന്നതെന്നു വീണ്ടും പറഞ്ഞിട്ടാവശ്യമില്ലല്ലോ. ഹിന്ദുസ്ത്രീകളുടെ അവസ്ഥയേയും അവരുടെ ഉന്നതിക്കുള്ള മാൎഗ്ഗങ്ങളേയും പററി ൧൮൮൨-ൽ ഇൻഡ്യൻ എഡ്യൂക്കേഷൻ കമ്മിഷൻ (ഇൻഡ്യയിലെ വിദ്യാഭ്യാസസമാലോചനാസംഘം) മുൻപാകെ രമാബായി ഒരു മെമ്മോറാണ്ടം എഴുതിവായിച്ചു. കമ്മിഷന്റെ അദ്ധ്യക്ഷനാ

യിരുന്ന സർ വില്യം ഹണ്ടർ അതിനെ സാമാന്യ ത്തിലധികം ശ്ലാഘിക്കയും ചെയ്തു.

കുറേക്കാലം കഴിഞ്ഞപ്പോൾ ഇംഗ്ലണ്ടിലേക്കു പോയാൽ കൊള്ളാമെന്ന് അവൾക്കു ഒരു മോഹം തോന്നി. തന്റെ സ്വീകാരസന്താനമായ സ്ത്രീ വിദ്യാഭ്യാസത്തിന്റെ പോഷണത്തിനു വേണ്ട ധന സഹായം പശ്ചിമദേശങ്ങളിൽ നിന്നുതന്നെ ഉണ്ടാ കേണ്ടതാണെന്നു രമാബായിക്ക് മുൻപുതന്നെ ബോധമുണ്ടായിരുന്നു. എങ്കിലും കടൽ കടന്നു പോകുന്നതിനുള്ള ഭയവും സംശയവും കൊണ്ടു രണ്ടു വൎഷത്തോളം ആലോചനയിൽതന്നെ കഴിഞ്ഞു. ൧൮൮൩-ൽ പോകുന്നതിനുറച്ചു. സഹായത്തിനു ഒരാളും പുത്രിയുമായി വൎഷകാലത്തിനു മുമ്പ് കപ്പൽ കയറുകയും ചെയ്തു.

ഇംഗ്ലണ്ടിൽ വാൽടേജ് എന്ന സ്ഥലത്തെ കന്യാസ്ത്രീ മഠക്കാർ രമാബായിയെ ആദരപൂൎവം സ്വീകരിച്ച് അവരോടൊന്നിച്ചു താമസിപ്പിച്ചു. തന്റെ ജീവിതകാലത്തിൽ മനക്ലേശംകൂടാതെ രണ്ടു മൂന്നുകൊല്ലം കഴിച്ചുകൂട്ടിയതു് ഇവിടെ ആയിരുന്നു എന്ന് രമാബായിയുടെ ഒരെഴുത്തിൽ കാണുന്നുണ്ട്. ആ മഠത്തിലെ കന്യാസ്ത്രീകളുടെ ദയയും, ധൎമ്മതല്പരതയും കണ്ടു രമാബായിക്കു അവരേപ്പററിയും, ഈ ഗുണങ്ങളുടെ ജനനിയായ മതത്തെപ്പററിയും അതിയായ ബഹുമാനം തോന്നി. ഇൻഡ്യയിൽവച്ചു ഇംഗ്ലീഷു പഠിച്ചിട്ടുണ്ടായിരുന്നു എന്നുവ

രുകിലും ഉച്ചാരണത്തിലും പദപ്രയോഗത്തിലും നല്ല നിശ്ചയം വന്നിട്ടില്ലാഞ്ഞതിനാൽ, അവൾ ഒന്നാമതായി പരിശ്രമിച്ചതു് ഇംഗ്ലീഷുഭാഷാഭ്യസനത്തിൽ ആയിരുന്നു. അനന്തരം കുറേക്കാലത്തേക്കു രമാബായി ചെൽറ്റൻഹാം സ്ത്രീ വിദ്യാശാലയിൽ സംസ്കൃത പണ്ഡിതസ്ഥാനം വഹിച്ചു താമസിച്ചു. ഈ ജോലിയ്ക്കിടയിൽ പ്രകൃതിശാസ്ത്രം, ഇംഗ്ലീഷു ഭാഷാസാഹിത്യം, കണക്കു മുതലായ വിഷയങ്ങളും അവൾ പഠിച്ചു. വിദ്യാഭ്യാസനത്തിനു തന്റെ നാട്ടുകാൎക്കു് അപൂൎവ്വമായിപ്പോലും സിദ്ധിക്കാത്ത ഈ അവസരത്തെ രമാബായി കഴിയുന്നിടത്തോളം പ്രയോജനകരമാംവണ്ണം വിനിയോഗിച്ചു.

രമാബായി ഇംഗ്ലണ്ടിൽ നാലുവൎഷം താമസിച്ചു. തനിക്കിപ്രകാരം സിദ്ധിച്ച വിദ്യ തന്റെ നാട്ടുകാൎക്കു ഉപയോഗപ്പെടണമെങ്കിൽ വേഗം മടങ്ങുക തന്നെയാണു വേണ്ടതെന്നു വിചാരിച്ചുകൊണ്ടിരിക്കെ, അമേരിക്കയിൽ നിന്നു അവൾക്കൊരു ക്ഷണനക്കത്തു കിട്ടി. ഇതു് മേധാവിയുടെ മരണത്താൽ ദുഃഖിതയായിരുന്ന കാലത്തു രമാബായിയോടു അനുകമ്പ തോന്നി തന്നോടൊന്നിച്ചു താമസിച്ചു കൊൾവാൻ സാദരം അപേക്ഷിച്ചതായി മുൻപ്രസ്താവിച്ച ആനന്ദബായിജോഷിയുടേതായിരുന്നു. ആനന്ദബായിജോഷി അമേരിക്കയിൽ ചെന്നു വൈദ്യശാസ്ത്രം അഭ്യസിച്ചു താമസിക്കയായിരുന്നു. തത്സംബന്ധമായി ഒടുവിൽ ഉണ്ടായ പരീക്ഷയിൽ

വിജയിനിയായിബ്ഭവിച്ചു ബിരുതുവാങ്ങുന്ന ശുഭദിവസം തന്റെ നാട്ടുകാരിൽ ഒരാൾകൂടെ ഉണ്ടായിരിക്കുന്നതു് എത്ര സന്തോഷാവഹമായിരിക്കുമെന്നു വിചാരിച്ചു അവർ രമാബായിയെ ക്ഷണിച്ചതായിരുന്നു. പരിഷ്കാരവിഷയത്തിൽ അദ്വിതീയമായഅമേരിക്കാഖണ്ഡം സന്ദർശിക്കുന്നതിനു അപ്രതീക്ഷിതമായി തനിക്കു ലഭിച്ച ഈ അവസരത്തെ ഉപേക്ഷിക്കരുതെന്നു നിശ്ചയിച്ചു് രമാബായി ഉടൻതന്നെ അമേരിക്കയ്ക്കു കപ്പൽ കയറുകയും ചെയ്തു.

രമാബായിക്കു, അമേരിക്കായിൽ പുതുതായിപല കാഴ്ചകളും കാണ്മാനുണ്ടായിരുന്നു. വിദ്യാഭ്യാസ വിഷയത്തിൽ ചില നൂതന സമ്പ്രദായങ്ങൾ പ്രയോഗിച്ചു കണ്ടതാണു് അവളുടെ മനസ്സിനെ സവിശേഷം ആകർഷിച്ചതു്. ഈ സമ്പ്രദായം ഗ്രഹിക്കുന്നതിനായി മററദ്ധ്യേതാക്കളോടൊരുമിച്ചു് രമാബായിയും മൂന്നു നാലു മാസക്കാലം മുടങ്ങാതെ പാഠശാലയിൽ പോയി വന്നു. ചിത്രങ്ങൾ, പുഷ്പങ്ങൾ മുതലായി കുതൂഹലം നൽകുന്ന പദാൎത്ഥങ്ങളേക്കൊണ്ടു പൈതങ്ങളുടെ മനസ്സിനെ ആകർഷിച്ചു അറിവിനെ നൽകുക, ശക്കരയിൽ പൊതിഞ്ഞു മരുന്നുകൾ കൊടുക്കുന്നതുപോലെ കളിയോടിടകലൎന്നു സാരമേറിയ കാൎയ്യങ്ങൾ ഗ്രഹിപ്പിക്കുക, മുതലായതായിരുന്നു ഈ രീതിയുടെ വിശേഷഗുണം. അവിടത്തെ വിദ്യാശാലകളിൽ ഉപയോഗിച്ചു പോന്ന പാഠപ്പുസ്തകങ്ങൾ തന്നെ കടലാസ്സ്, അച്ചടി, ചി

ത്രങ്ങൾ മുതലായവയുടെ വൈശിഷ്ട്യം കൊണ്ടു ഹൃദ്യങ്ങളായിരുന്നു. ഈ സമ്പ്രദായത്തിൽ മഹാരാഷ്ട്രഭാഷയിലും ആദിപാഠപ്പുസ്തകങ്ങൾ അച്ചടിപ്പിക്കണമെന്നു നിശ്ചയിച്ചു. അതിനു വേണ്ട അച്ചുകൾ, ചിത്രക്കട്ടകൾ മുതലായതെല്ലാം രമാബായി ശേഖരിച്ചു. പക്ഷെ അമേരിക്കയിൽ നിന്നു തന്നെ അച്ചടിപ്പിച്ചുകൊണ്ടു പോരണമെന്നുള്ള മോഹം സാധിച്ചില്ല.

രമാബായിയുടെ നാമസംസ്മരണീയമായുള്ള ഏർപ്പാട്, സ്വരാജ്യത്തിൽ വന്ന ശേഷം ബോംബെയിലും പൂനാനഗരത്തിലും അവൾ സ്ഥാപിച്ച വിധവാ ഗൃഹങ്ങളത്രേ. ഹിന്ദുസ്ത്രീകൾക്കു തന്നിൽനിന്നുണ്ടാകേണ്ട ഗുണങ്ങളിൽ പ്രഥമഗണനീയമായിട്ടുള്ളത്, അനാഥകളായി സങ്കടപ്പെടുന്ന വിധവകളുടെ ദുഃഖനിവാരണമാണെന്ന് അവൾ മുൻപു തന്നെ തീർച്ചപ്പെടുത്തിയിരുന്നു. പക്ഷെ അതിലേയ്ക്കു വേണ്ട ദ്രവ്യത്തിനു അവൾ ഇതുവരെയും ഒരു വഴി കണ്ടില്ല. ഈ അമേരിക്കാവാസത്തിൽ അതിനു മാർഗ്ഗമുണ്ടായി. ഹിന്ദുവിധവകളുടെ സ്ഥിതിയെപ്പററി ഒരു പുസ്തകം എഴുതി പ്രസിദ്ധപ്പെടുത്തിയാൽ വേണ്ട ധനസഹായം ഉണ്ടാകുമെന്നു ചില സ്നേഹിതന്മാർ ഉപദേശിച്ചതുകൊണ്ടു രമാബായി ഒരു പുസ്തകം എഴുതി അച്ചടിപ്പിച്ചു. അതിന്റെ ലളിതമായ ഭാഷാരീതിയും, രചനാഭംഗിയും രമാബായിക്കു അനല്പമായ ഖ്യാതിയെ നൽകിയതു ക്രൂ

ടാതെ അതിന്റെ വിററഴിവുകൊണ്ടും ധൎമ്മതല്പര ന്മാരായ അനേകം യോഗ്യന്മാരുടെ സംഭാവനകൊണ്ടും ൩൦,൦൦൦ രൂപയോളം ഈടാക്കുകയും ചെയ്തു.

രണ്ടു കൊല്ലത്തോളം അമേരിക്കയിൽ താമസിച്ചശേഷം രമാബായി ൧൮൮൯-ൽ ഇൻഡ്യായിലേക്കു മടങ്ങി. സ്വരാജ്യത്തെ പ്രാപിച്ചശേഷമുള്ള അവളുടെ ശ്രമമെല്ലാം മുൻ പ്രസ്താവിച്ച വിധവാ ഗൃഹം സ്ഥാപിക്കുന്ന വിഷയത്തിലായിരുന്നു. രമാബായിയുടെ നിരന്തര പ്രയത്നത്താൽ ഈ ഗൃഹം 'ഷാരദസാധിൻ' എന്ന നാമധേയത്തിൽ ആയാണ്ടവസാനത്തിൽ തന്നെ ബോംബെ നഗരത്തിൽ ഉൽഘാടനം ചെയ്യപ്പെട്ടു.

രമാബായിയുടെ പിന്നീടുള്ള ചരിത്രം ഇക്കാലത്തെ സംബന്ധിച്ചതാകയാൽ വിസ്തരിച്ചിട്ടാവശ്യമില്ല. അവൾ പിന്നെയും ഒന്നു രണ്ടു പ്രാവശ്യം അമേരിക്കായ്ക്കു പോയി. ൧൮൯൨-ൽ മേല്പറയപ്പെട്ട വിധവാഗൃഹം പൂനാനഗരത്തിലേയ്ക്കു മാററപ്പെട്ടു. അദ്യാപി തന്റെ സമസൃഷ്ടങ്ങളായുള്ള ഹിന്ദുസ്ത്രീകളുടെ ഗുണത്തിനായി പ്രവൎത്തിച്ചുകൊണ്ടിരിക്കുന്ന ഈ സ്ത്രീരത്നത്തിന്റെ ഗുണാതിശയങ്ങൾ, യാതൊരുദ്ദേശ്യവുംകൂടാതെ ജീവിതത്തെ നയിച്ചുവരുന്നവരായ ഇട്ടിക്കിലെ സ്ത്രീകൾക്കു ഒരു ദൃഷ്ടാന്തമായി വൎത്തിക്കുമാറാകട്ടെ.



# പദാൎത്ഥങ്ങളുടെ
# അവസ്ഥാന്തരങ്ങൾ.

---

ലോകത്തിലുള്ള സകല പദാൎത്ഥങ്ങളേയും 'സ്ഥിരങ്ങൾ', 'ദ്രവങ്ങൾ', 'സൂക്ഷ്മങ്ങൾ' എന്നിങ്ങനെ മൂന്നു തരങ്ങളായി വിഭജിക്കാം. കല്ലു്, മണ്ണു്, മരം, ഇരുമ്പു മുതലായ ലോഹങ്ങൾ, കണ്ണാടി, കുമ്മായം, ഉപ്പു്, പഞ്ചസാര, ഗന്ധകം, അസ്ഥി, മാംസം, തൊലി, കടലാസു്, സ്ലേററു്, പെൻസിൽ, ചാക്കു്, പഞ്ഞി, തുണി, നൂൽ, റബ്ബർ, തൊണ്ടു്, ചകിരി ചിരട്ട, തേങ്ങാ, മാങ്ങാ, കായ്കൾ, കിഴങ്ങുകൾ, ഇലകൾ, പൂക്കൾ മുതലായവ സ്ഥിരങ്ങൾ ആകുന്നു. അതായതു്, അവയുടെ പരമാണുക്കൾ ഏറെക്കുറെ ബലമായി യോജിച്ചു് ചലനം കൂടാതെ സ്ഥിരമായിരിക്കുന്നു. വെള്ളം, പാൽ, മോർ, എണ്ണ, ചാരായം, മദ്യം, കരിക്കിൻവെള്ളം, തേൻ, രസം, രക്തം, കരിമ്പിൻ നീർ എന്നിവ ദ്രവങ്ങൾ ആകുന്നു. അവയുടെ അണുക്കൾ സ്ഥിരമായിരിക്കുന്നില്ല. അതിനാൽ അവ ഉറച്ചിരിക്കാതെ ഒലിക്കുകയൊ, ഒഴുകുകയൊ ചെയ്തുകൊണ്ടിരിക്കുന്നു. വായു, നീരാവി, മുതലായി രൂപമൊ നിറമൊ ഒന്നുമില്ലാത്ത അദൃശ്യങ്ങളായ പദാൎത്ഥങ്ങളെ സൂക്ഷ്മങ്ങൾ എന്നു പറയാം.

കല്ലു, മരം മുതലായ സ്ഥിരപദാൎത്ഥങ്ങൾക്കെല്ലാം പൊതുവെ രണ്ടു വിശേഷഗുണങ്ങൾ ഉണ്ടു്. ഇവ സ്വാഭാവികമായി ഭേദിക്കാതിരിക്കുന്ന രൂപവും, ഗാത്രവലിപ്പവും ആകുന്നു. ഒരാശാരി രണ്ടു മരക്കഷണങ്ങളെടുത്തു് ഒന്നിനെ ഉരുട്ടിയും, മററതിനെ ചതുരത്തിലും ചെത്തിയൊരുക്കട്ടെ. പിന്നീടു് ആരും മാററാത്തപക്ഷം അവ ഉരുണ്ടും, ചതുരമായും തന്നെ ഇരിക്കും. അവയുടെ രൂപം സ്വയം ഭേദിക്കുകയില്ല. അവയുടെ വലിപ്പവും തന്നത്താൻ കൂടുകയും കുറയുകയും ചെയ്യുന്നതല്ല. എന്നാൽ, ഇത്തരം പദാൎത്ഥങ്ങൾക്കുള്ള കല്പിപ്പു്, മാർദ്ദവം, പരുപരുപ്പു് മുതലായ ഗുണങ്ങൾ തജ്ജാതിക്കെല്ലാം ഒന്നുപോലെ ഉള്ളവയല്ല. അവ ചിലതിൽ മാത്രം കാണ്മാനുണ്ടായിരിക്കും. ദ്രവങ്ങൾക്കു സ്വന്തേ യാതൊരു രൂപവുമില്ല. എന്തുമാതിരി പാത്രങ്ങളിൽ ഒഴിച്ചു വെയ്ക്കുന്നുവോ ആ പാത്രങ്ങളുടെ രൂപത്തെ അവ തല്ക്കാലം വഹിക്കുന്നു. അല്ലാതെ അവയ്ക്കു സ്വഭാവേന സ്ഥിരമായ രൂപം ഇല്ല. എങ്കിലും ഭേദിക്കാതെയുള്ള ഗാത്രവലിപ്പം അവയ്ക്കുമുള്ള ഒരു ഗുണമാണു്. ഒരു ഇരുനാഴിപ്പാത്രത്തിനകത്തു് ഇടങ്ങഴി വെള്ളമെടുത്തു് കളയാതെ മുഴുവൻ കൊള്ളിക്കാനൊ, ഇരുനാഴി വെള്ളംകൊണ്ടു ഒരു ഇടങ്ങഴിപ്പാത്രത്തെ നിറപ്പാനൊ സാധിക്കുന്നതല്ലല്ലൊ. ഈ വിഷയത്തിൽ ദ്രവദ്രവ്യങ്ങൾക്കു് സ്ഥിരപദാ

ൎത്ഥങ്ങളോടു സാമ്യമുണ്ടു്. ഏതു പാത്രത്തിൽ ഒഴിച്ചാലും, പരന്നു നിരക്കുന്ന സ്വഭാവം ദ്രവങ്ങൾക്കെല്ലാമുള്ള ഒരു ജാതിഗുണമാകുന്നു. ഒരു ഉരുളിക്കകത്തു വെള്ളമൊഴിച്ചാൽ അതിന്റെ മുകൾഭാഗം സമതലമായേ ഇരിക്കയുള്ളൂ. അല്ലാതെ ഒരിടം അസാരം പൊങ്ങിയും മറെറാരിടം താണും ഇരിക്കയില്ല. ഒരു കുളത്തിന്റേയോ, തോടിന്റേയോ, ആറിന്റേയോ അടിയ്ക്കു് നിരപ്പുകേടിരിക്കാമെങ്കിലും അവയുടെ ഉപരിതലം നിരപ്പായേ ഇരിക്കയുള്ളൂ. സ്ഥിരപദാൎത്ഥങ്ങൾക്കും, ദ്രവങ്ങൾക്കും ഉള്ളതായിപ്പറഞ്ഞ പൊതുസ്വഭാവങ്ങൾ യാതൊന്നും സൂക്ഷ്മദ്രവ്യങ്ങൾക്കില്ല. അവയുടെ പരമാണുക്കൾ സൎവദാ ചലിച്ചുകൊണ്ടിരിക്കുന്നു. അല്ലാതെ ഒരിക്കലും ഒന്നിച്ചു ചേൎന്നിരിക്കുന്നില്ല. ആകയാൽ അവയ്ക്കു സ്ഥിരമായ രൂപമോ ഗാത്രവലുപ്പമോ ഇല്ല. അവയെ വല്ല പാത്രങ്ങളിലുമാക്കി ഉചിതോപായങ്ങൾകൊണ്ടു് അമൎത്തിച്ചുരുക്കിയാലും ആ തടസ്ഥം നീങ്ങുമ്പോൾ അവ പൂൎവസ്ഥിതിയെ പ്രാപിക്കുന്നു. യാതൊരു സ്ഥിരതയുമില്ലാതെ യഥേഷ്ടം ചലിച്ചുകൊണ്ടിരിക്കുക, അല്ലെങ്കിൽ 'ചലനസ്വാതന്ത്ര്യം' അവയുടെ ഒരു പ്രത്യേക ഗുണമാണു്. അവ ഏതു പാത്രത്തിനകത്തു പ്രവേശിച്ചാലും അതിനകം മുഴുവൻ വ്യാപിച്ചു് നിറഞ്ഞേ ഇരിക്കയുള്ളൂ. അല്ലാതെ പാത്രത്തിന്റെ ഒരു ഭാഗം നിറച്ചു് ശേഷം സ്ഥലത്തെ

ശൂന്യമായി ഇടുകയില്ല. ശൂന്യമായ സ്ഥലം വല്ല ദിക്കിലും വല്ല കാരണവശാലും ഉണ്ടായാൽ, അവ ഉടൻ ആ സ്ഥലത്തു കൂടി വ്യാപിക്കുമെന്നുള്ളതും സിദ്ധമാകുന്നു. അവയ്ക്കു പൊതുവെ ഏതെങ്കിലുമൊരുഗുണമുണ്ടെങ്കിൽഅതു് ഈ വ്യാപകശക്തിതന്നെയാണു്.'

ചില പദാൎത്ഥങ്ങൾ ഒന്നിലധികം സ്ഥിതിയിൽ വൎത്തിക്കുന്നതായി കാണുന്നുണ്ടു്. വെള്ളം ഇപ്രകാരമുള്ള വസ്തുവാകുന്നു. ഉഷ്ണം സാമാന്യമുള്ള പ്രദേശങ്ങളിൽ അതു് വെള്ളം എന്ന നാമധേയത്തിൽ ദ്രവമായും, ശൈത്യമേറിയ പ്രദേശങ്ങളിൽ ഉറഞ്ഞു കട്ടിയായും ഇരിക്കുന്നു. കൂടുതലായ ഉഷ്ണത്തിനു വശപ്പെടുമ്പോൾ അതു വെള്ളമെന്ന സ്ഥിതിയെ വിട്ടു് അദൃശ്യമായ 'ആവി'യായി മാറുന്നു. സൂൎയ്യന്റെ ഊഷ്മാവുകൊണ്ടു് ജലാശയങ്ങളിൽ നിന്നു് ഇപ്രകാരം രൂപാന്തരം പ്രാപിച്ചുണ്ടാകുന്ന ആവി, ആകാശത്തിൽ സദാ വൎത്തിക്കുന്നുണ്ടു്. ഇതു് സാധാരണ സ്ഥിതിയിൽ ദൃശ്യമല്ലെങ്കിലും, തണുക്കുമ്പോൾ മേഘരൂപേണ ദൃഷ്ടിഗോചരമായി ഭവിക്കയും മഴയായി ഭൂതലത്തിൽ പുനശ്ച പതിക്കുകയും ചെയ്യുന്നു. വെള്ളത്തിന്റെ ഈ രൂപാന്തരീകരണം എത്രയോ ഉപകാരമുള്ള ഒരു സംഗതിയാകുന്നു. ഈ ശക്തി വെള്ളത്തിന്നു് ഇല്ലായിരുന്നെങ്കിൽ ലോകത്തിലുള്ള എല്ലാ ജലാശയങ്ങളും മനുഷ്യരാൽ മലിനീകൃതമാ

യി പണ്ടേതന്നെ നിഷ്പ്രയോജകമായിത്തീൎന്നേനെ. പരമാൎത്ഥത്തിൽ, നാനാ ജലാശയങ്ങളിൽ നിന്നും പകൽ സമയം ആവിയായി ഉയരുന്ന വെള്ളം മേഘരൂപേണ ദൃശ്യമായി ഭവിച്ചു്, കാററിനാൽ ബഹുദൂരം അടിച്ചു കൊണ്ടുപോകപ്പെട്ടു്, ശൈത്യസമ്പൎക്കത്താൽ വീണ്ടും തണുത്തു് മഴയായി അവിടവിടെ പതിക്കയെന്നുള്ളതു് വിലമതിക്കാൻ പാടില്ലാത്ത ഒരനുഗ്രഹമാകുന്നു. വെള്ളത്തിൻെറ 'ആവി'യെന്ന ഈ രൂപാന്തരം എത്രയും വിസ്മയനീയമത്രേ. ഇതിൻെറ ശക്തികൊണ്ടാണു് ആവിക്കപ്പലുകളും വണ്ടികളും അത്യാശ്ചൎയ്യകരമായ വേഗത്തോടുകൂടി ഓടി അതിദൂരസ്ഥലങ്ങളായ ദിക്കുകളെ സമീപസ്ഥങ്ങളാക്കിത്തീൎക്കുന്നതു്.

ഇപ്രകാരം തണുപ്പുകൊണ്ടുറയുന്നതും, ഉഷ്ണംകൊണ്ടു വീണ്ടും ഉരുകി ദ്രവമാകുന്നതും വെള്ളം മാത്രമല്ല, വെളിച്ചെണ്ണ, മരവെട്ടിയെണ്ണ, നെയ് മുതലായ സാധനങ്ങൾ ഇതിന്നു കൂടുതൽ ദൃഷ്ടാന്തങ്ങളാകുന്നു. വെള്ളം ആവിയാകുന്നതുപോലെ എണ്ണയും അദൃശ്യമായ രൂപാന്തരത്തെ പ്രാപിക്കുന്നുണ്ടു്. ഇങ്ങനെ മാറിയ ശേഷമാണു് നാം ദിവസേന വിളക്കുകളിൽ ഒഴിക്കുന്ന എണ്ണ കത്തിജ്ജ്വലിച്ചു് നമുക്കു വെളിച്ചം തരുന്നതു്. സ്ഥിരപദാൎത്ഥങ്ങളായ ഈയം, നാകം, ചെമ്പു്, ഓടു്, വെള്ളി, സ്വൎണ്ണം, കണ്ണാടി മുതലായ സാധനങ്ങൾ ഊഷ്മാവിനാൽ ഉരുകി ദ്രവങ്ങളാകുന്നതും, തണുക്കുമ്പോൾ പുനശ്ച ഉറച്ചു

പോകുന്നതും, നാം ദിവസേനയെന്നപോലെ കാണുന്നുണ്ടല്ലൊ.

സൌകൎയ്യാൎത്ഥം ഇവിടെ സ്ഥിരം, ദ്രവം, സൂക്ഷ്മം എന്നീ പേരുകളെ സ്വീകരിച്ചു എങ്കിലും ഈ രൂപാന്തരങ്ങൾക്കു ഇപ്പോൾ മലയാളത്തിൽ നടപ്പായിരിക്കുന്ന പേരുകൾ വേറെ ആകുന്നു. 'സ്ഥിരങ്ങൾ'ക്കു പകരം 'ഘനങ്ങൾ' എന്നും, 'സൂക്ഷ്മങ്ങൾ'ക്കു പകരം 'ബാഷ്പങ്ങൾ' എന്നുമുള്ള പേരുകളാണു് നടപ്പിലിരിക്കുന്നതു്. 'ഘന' ശബ്ദത്തിനു്, നീളം, വീതി, പൊക്കം ഈ ഗുണങ്ങളോടുകൂടിയതു്, അല്ലെങ്കിൽ വൎത്തിക്കുന്നതിനു സ്വഭാവേന സ്ഥലം ആവശ്യമുള്ളതു്. എന്നൎത്ഥമാകുന്നു.

അക്കാദമി

---

# ആസ്ത്രേലിയൻ സമുദായരാജ്യം.

'ആസ്ത്രേലിയാ,' ഭൂഗോളത്തിന്റെ ദക്ഷിണാൎദ്ധത്തിൽ സ്ഥിതിചെയ്യുന്ന ഒരു മഹത്തായ ദ്വീപാകുന്നു. അതിന്നു ഏകദേശം ൩൦-ലക്ഷം ചതുരശ്രമൈൽ വിസ്തീൎണ്ണതയുണ്ടു്. അതു്, 'ഗ്രേറ്റ്ബ്രിട്ടൻ' ദ്വീപത്തിൽനിന്നു് ൧൨,൦൦൦-മൈൽ ദൂരത്തിൽ വൎത്തിക്കുന്നുവെങ്കിലും, ഇപ്പോൾ ബ്രിട്ടീഷുകാരുടെ ഒരു പ്രധാന കുടിപാൎപ്പു സ്ഥലവും ബ്രിട്ടീഷ് സാമ്രാജ്യത്തിന്റെ പ്രബലമായ ഒരംഗവും ആകുന്നു. ബ്രിട്ടീ

ഷുകാർ അവിടെ കുടിയേറിപ്പാൎത്തുതുടങ്ങിയിട്ട് നൂറു, നൂററിരുപതു സംവത്സരത്തിലധികമായിട്ടില്ല. ഈ സ്വല്പകാലത്തിനിടയിൽ ഈ ദ്വീപ് പലേ വിധത്തിൽ വലിയ പുഷ്ടിയേയും അഭിവൃദ്ധിയേയും പ്രാപിച്ചു കഴിഞ്ഞിരിക്കുന്നു. ആകയാൽ, ഇതു് ബ്രിട്ടീഷുകാരുടെ സ്വാഭാവികമായ ഉത്സാഹശീലത്തിനും സാമൎത്ഥ്യത്തിനും ഒരു ഉത്തമസാക്ഷ്യമായി എന്നേക്കും വൎത്തിക്കുന്നതും, ഇതിന്റെ ചരിത്രം എല്ലാവൎക്കും ഒന്നുപോലെ രസകരവും ജ്ഞാനപ്രദവും ആയിരിക്കുന്നതും ആകുന്നു. ഇവിടത്തെ സസ്യവൎഗ്ഗങ്ങൾ, ജന്തുവൎഗ്ഗങ്ങൾ, ആദിനിവാസികൾ, എല്ലാം ഒരുപോലെ വിശേഷസൃഷ്ടികളാകുന്നു.

ആസ്റ്റ്റേലിയായുടെ വടക്കും കിഴക്കും തീരങ്ങളും, തെക്കേതീരത്തിന്റെ കിഴക്കുഭാഗവും, പടിഞ്ഞാറെ തീരത്തിന്റെ ചില ഭാഗങ്ങളും ഉൾക്കടലുകളാൽ ഖണ്ഡിതമായും അവിടവിടെ കപ്പലുകൾ അടുപ്പാൻ സൌകൎയ്യമുള്ളതായും ഇരിക്കുന്നു. മലകൾ മിക്കവാറും തീരത്തോടടുത്താകുന്നു. ആകയാൽ, ചുററുമുള്ള ഭൂമി ഉയൎന്നും, അവിടവിടെ താഴ്വരകളോടുകൂടിയ ഉൾപ്രദേശം വിസ്തീൎണ്ണങ്ങളായ ഉയൎന്ന മൈതാനങ്ങൾകൊണ്ടു പൂൎണ്ണമായും ഇരിക്കുന്നു. ഈ മൈതാനഭൂമിക്കു് മദ്ധ്യത്തിലും കിഴക്കുഭാഗത്തും ഉയരക്കൂടുതൽ ഉണ്ടു്. നദികൾ രാജ്യത്തിന്റെ വലിപ്പത്തിനടുത്തപോലെ സമൃദ്ധിയായിട്ടില്ല. പശ്ചിമതീരത്തെ ഖണ്ഡിക്കുന്നവ, പ്രായേണ ചെറു

ത്താകുന്നു. അവ, വേനൽക്കാലത്തു്, ഉള്ളിലോട്ടു വെറും ചാലുകളായി വൎത്തിക്കുന്നേയുള്ളൂ. വടക്കും കിഴക്കും ഉള്ള നദികൾ, കുറച്ചുകൂടി ശാശ്വതങ്ങളെങ്കിലും, ഇടവിട്ടുണ്ടാകുന്ന ഉണക്കിനും വലിയ വെള്ളപ്പൊക്കത്തിനും അധീനങ്ങളാകുന്നു. തെക്കേതീരത്തിൽ, കിഴക്കുമാറി നദികൾ ഉണ്ടു്. കുടിപാൎപ്പു് അധികം ഉള്ളതു് ജലസമൃദ്ധിയുള്ള തീരപ്രദേശങ്ങളിലും അവയുടെ സമീപത്തുമാണു്.

ആസ്ത്റേലിയാ ഭൂഗോളത്തിന്റെ ദക്ഷിണാൎദ്ധത്തിലാകയാൽ, വടക്കുഭാഗത്തു് തെക്കുഭാഗത്തേക്കാൾ അധികം ഉഷ്ണമുണ്ടു്. തീരദേശങ്ങളിൽ ഒരിക്കലും ഉൾപ്രദേശങ്ങളിലെപ്പോലെ ഉഷ്ണമില്ല. മുഖ്യമായി രണ്ടു കാലങ്ങൾ ആണു് ഉള്ളതു്. അവ ഉഷ്ണമയമായ വേനൽക്കാലവും, ക്രമത്തിലധികം തണുപ്പില്ലാത്ത തെളിവുള്ള ശീതകാലവും ആകുന്നു. ഉഷ്ണകാലം ഒക്ടോബർ (കന്നിപ്പാതി) മുതൽ മാൎച്ചു് (മീനംപാതി)വരെയും, ശീതകാലം ഏപ്രിൽമാസം മുതൽ സെപ്ടംബർ മാസംവരെയും ആകുന്നു. വേനൽക്കാലത്തു്, ചുററുമുള്ള കടലിൽനിന്നു് കാർമേഘങ്ങളെ വഹിച്ചുംകൊണ്ടു് കാററു് ഉള്ളിലോട്ടു വീശുന്നതിനാൽ, തീരത്തോടടുത്ത പ്രദേശങ്ങളിൽ ഏറക്കുറെ മഴയുണ്ടാകുന്നു. മഴ അധികം പെയ്യുന്നതു് വടക്കുകിഴക്കേ ഭാഗങ്ങളിലാണു്. തെക്കുകിഴക്കേ ഭാഗങ്ങളിൽ ശീതകാലാരംഭത്തോടുകൂടി മഴ സാമാന്യംപോലെ ഉണ്ടാകുന്നു. പടിഞ്ഞാറെ തീ

രത്തു് കിഴക്കേതീരത്തിലോളം മഴയില്ല. വായുവിന്റെ ഈൎപ്പക്കുറവുകൊണ്ടു്, ആസ്റ്റ്റേലിയാ മററരാജ്യങ്ങളെ അപേക്ഷിച്ചു് സുഖവാസയോഗ്യമായ ഭൂമിയാകുന്നു. എന്നാൽ ഉൾഭാഗങ്ങളിലേ മൈതാനങ്ങളുടെ നാലുപുറവും ഉള്ള ഭൂമി ഉയൎന്നിരിക്കയാൽ കടൽക്കാററിനാൽ ഉള്ളിലോട്ടടിച്ചുകൊണ്ടു പോകപ്പെടുന്ന കാർമേഘങ്ങൾ മലകളെ കടന്നു് ഉള്ളിൽ ചെന്നെത്തുകയെന്നുള്ളതു് അപൂൎവ്വമായിട്ടേ സംഭവിക്കാറുള്ളു. ഇതുകാരണം, ആസ്റ്റ്റേലിയായുടെ ഉൾഭാഗം മിക്കവാറും പുല്ലാ ചെടിയും പോലുമില്ലാത്ത ഊഷരപ്രദേശമാകുന്നു. എന്നുവരുകിലും, ആസ്റ്റ്റേലിയായിലെ കാലാവസ്ഥയ്ക്കു് ഒരു സ്ഥിരതയില്ലായ്കയാൽ ചിലപ്പോൾ അതിക്രമമായി വൎഷം ഉണ്ടാകയും ആ സമയം അവിടെയുള്ള താഴ്ചകൾ പെട്ടെന്നു വലിയ തടാകങ്ങളായി മാറുകയും, ഇടയ്ക്കിടെ വിസ്തീൎണ്ണങ്ങളായ തൃണവനങ്ങൾ അങ്കുരിച്ചു് തറയെ ബഹുദൂരം മൂടുകയും ചെയ്യുന്നു. തറ ഉറച്ച ചെളിയല്ലാത്തതിനാൽ, അടിയിലോട്ടു കുഴിച്ചാൽ മണ്ണിനു ജലമയം ധാരാളമുണ്ടു്. ഈ വസ്തുതയറിഞ്ഞു് ആസ്റ്റ്റേലിയായിലെ ആധുനികനിവാസികളും അത്യുത്സാഹികളുമായ ബ്രിട്ടീഷുകാർ അവിടവിടെ വെള്ളം തന്നെത്താൻ പൊന്തിവരുന്ന സൂത്രക്കിണറുകൾ കുഴിച്ചു് സ്വാഭാവികമായി ഒരു വസ്തുവുണ്ടാകാത്ത മരുഭൂമിയെക്കൂടി ഫലവത്താക്കി തീൎത്തുവരുന്നു.

ആസ്ത്രേലിയായിലെ സസ്യവൎഗ്ഗങ്ങൾ ഏററവും വിശേഷപ്പെട്ടവയാണു്. അവിടത്തെപ്പോലെയുള്ള വൃക്ഷങ്ങളും, ചെടികളും, തൃണവൎഗ്ഗങ്ങളും മററൊരു ദിക്കിലും കാണ്മാനില്ല. ജന്തുക്കൾക്കു തിന്മാൻപോലും ഉപകാരമില്ലാത്ത 'സ്പിനിഫെക്സ്' എന്നൊരുതരം പുല്ലു്, മരുഭൂമിയായ ഉൾപ്രദേശത്തെ അനേകായിരം മൈൽ ദൂരം മൂടുന്നു. കത്തിപോലിരിക്കുന്ന അതിന്റെ തടിച്ച ഇലകൾ, കടന്നുപോകുന്ന കുതിരകൾക്കും കന്നുകാലികൾക്കും മുറിവുകളെ ഉണ്ടാക്കുന്നു. ഇതു കഴിഞ്ഞാൽ പിന്നെ സമൃദ്ധിയായുണ്ടാകുന്നതു് 'മാലി' എന്ന ചെടിയാണു്. ഇതു് ഉണങ്ങിയ മണൽപ്രദേശങ്ങളിൽ ധാരാളം ഉണ്ടാകുന്നു. പത്തടിമുതൽ പതിനഞ്ചടിവരെ ഉയരമുള്ള അവയുടെ നേർകമ്പുകൾ, തിങ്ങിപ്പിടിച്ചുയൎന്നു് കോതമ്പു കതിരുകളെപ്പോലെ തറയെ മൂടുന്നു. കൂൎത്ത മുള്ളുകളുള്ള 'മുൾഗ' എന്ന മുണ്ടിച്ച കുററിച്ചെടി, അവിടവിടെ വാച്ചുവളൎന്നു്, മനുഷ്യസഞ്ചാരത്തിനുകൂടി പ്രതിബന്ധമായി നില്ക്കുന്നു. സുരഭികളും ശോഭയേറിയ പുഷ്പങ്ങളുള്ളതുമായ 'ഹീത്ത്' എന്ന ചെടി വിശേഷം, ചില സ്ഥലങ്ങളിൽ അതിദൂരം വ്യാപിച്ചുകാണുന്നു. മഴയും നദികളും ധാരാളമുള്ള ദിക്കുകളിൽ കന്നുകാലികളുടെ തീററിക്കു അതിവിശേഷമായ പുല്ലു് വിസ്തീൎണ്ണങ്ങളായ തടപ്രദേശങ്ങളെ സമൃദ്ധിയായി പൊതിയുന്നു. മലഞ്ചെരിവുകളിലും തീരപ്രദേശങ്ങളിലും, 'യൂക്കാലിപ്ററ

സ്സ്'' എന്നൊരുവക പശുവൃക്ഷങ്ങൾ വളൎന്നുകേ
റി, വലിയ പനകൾപോലെ, ആകാശത്തെ
ലംഘിക്കുന്നു. ഉൾപ്രദേശങ്ങളിലെ നദീതീരങ്ങളി
ലും ഇവ അണിചേൎന്നു നില്ക്കുന്നുണ്ടു്. ഈ വൃക്ഷ
ത്തെപ്പററി പല വിശേഷങ്ങളും പറയാനുണ്ടു്. അ
തിൻെറ ഇലകൾ സൂൎയ്യരശ്മിയെ മറച്ചുംകൊണ്ടു് പ
രന്നു വിരിഞ്ഞുനിൽക്കാതെ, മേക്കോട്ടുവക്കു കീഴ്പോ
ലായി സ്ഥിതിചെയ്യുന്നു. അതിനാൽ ഇവ ഒരി
ക്കലും തണൽ നൽകുന്നില്ല. ഇട്ടിക്കിലെ വൃക്ഷ
ങ്ങളുടെ ഇലകളെപ്പോലെ അവ പഴുത്തു നിറം പക
രുന്നുമില്ല. എന്നും പച്ചയായിത്തന്നെ വൎത്തിക്കു
ന്നു. ഈ വൃക്ഷവിശേഷത്തിൻെറ പൊക്കം അസാ
മാന്യമാകുന്നു. സാധാരണ ൩൦൦-അടിയിൽ കുറ
വില്ല. ഇതു കഴിഞ്ഞാൽ പിന്നെ പ്രധാനമായ
വൃക്ഷം 'ബീഫ്ട്റീ', അല്ലെങ്കിൽ 'ഗോമാംസവൃ
ക്ഷം' ആകുന്നു. നിറംകൊണ്ടു ഗോമാംസത്തോടു
ള്ള സാമ്യത്താൽ അതു് ഇപ്രകാരം വിളിക്കപ്പെട്ടു
ന്നു. ഇതിൻെറ തടി വിശേഷമാണു്. ഇതിന്നു
ഇലകളേ ഇല്ല. ഇതിൻെറ പച്ചയായ ഉപശാഖ
കൾ തൂങ്ങിക്കിടക്കുന്നു. ഈ രണ്ടിനെക്കാളും സമൃ
ദ്ധിയായി ഉണ്ടാകുന്ന ഇനിയൊരുതരം വൃക്ഷമുണ്ടു്.
ഇതു് 'അക്കേഷിയാ' വൎഗ്ഗത്തിൽപെട്ടതാണു്. ഇ
തിൻെറ പൂക്കൾ പീതവൎണ്ണങ്ങളും സുരഭികളുമാകു
ന്നു. ഈ പറഞ്ഞതെല്ലാം പാശ്ചാത്യർ കുടിപാൎപ്പുതു
ടങ്ങിയപ്പോൾഉണ്ടായിരുന്ന വൃക്ഷലതാദികളാണു്.

ആസ്റ്റ്റേലിയായുടെ സ്വന്തമായ ജന്തുവൎഗ്ഗങ്ങളും വിചിത്രങ്ങൾതന്നെ. അവ പുരാതനങ്ങളാണു്. അവയ്ക്കു് ഇക്കാലത്തെ വൎഗ്ഗങ്ങളോടു സാമ്യം കുറയും. അതുമാതിരി ജന്തുക്കളുടെ അസ്ഥിമുതലായ അവശിഷ്ടങ്ങൾ അന്യരാജ്യങ്ങളിൽ മണ്ണിന്നടിയിൽ കാണുന്നുണ്ടു്. ഇതരദേശങ്ങളിലെ ജന്തുക്കളോടു സാദൃശ്യമുള്ളതായിപ്പറയണമെങ്കിൽ, ഇവിടെ രണ്ടുവൎഗ്ഗങ്ങൾ മാത്രമേ ഉള്ളൂ. ഇവ ആസ്റ്റ്റേലിയൻ 'പട്ടിയും' 'കടവാതിലും' ആകുന്നു. മുലകുടിച്ചു വളരുന്ന വൎഗ്ഗത്തിൽപ്പെട്ടതായ ജന്തുക്കൾ, മിക്കവാറും, പ്രസവശേഷം വളരെ നാളത്തേക്കു്, തങ്ങളുടെ കുട്ടികളെ ഉടുപ്പിന്റെ ചെപ്പുപോലെ ദേഹത്തോടു ചേൎന്നുള്ള ഒരു സഞ്ചിക്കകത്തു വച്ചുകൊണ്ടു നടക്കുകയാണു ചെയ്യുന്നതു്. ഇക്കൂട്ടത്തിൽ പ്രധാനമായവ, കുത്തിയിരിക്കുമ്പോൾ കൂടി അഞ്ചടിക്കുമേൽ ഉയരമുള്ള 'കംഗാരു', വൃക്ഷോപരി നിവസിക്കുന്നതും നിലാക്കാലങ്ങളിൽ ഇറങ്ങി ശല്യംചെയ്യുന്നതുമായ 'ഒപ്പോസം,' ആകൃതിയിൽ എലിയോടു സാമ്യമുള്ളവയും മാംസഭുക്കുകളുമായ 'ദേശ്യർ' എന്നൊരുവക അഴകുള്ള ചെറുജന്തുക്കൾ, പക്ഷികളെപ്പോലെ മുട്ടയിടുന്നതും ചുണ്ടുള്ളതുമായ 'പ്ലാററിപ്പസ്സ്', എന്നിതുകളാണു്. ആസ്റ്റ്റേലിയൻ പക്ഷികൾ വിവിധങ്ങളും ശോഭയേറിയവയും ആകുന്നു. തലയിൽ പൂവോടുകൂടിയ 'കോക്കറൂ', പലതരം തത്തകൾ, വിശേഷമാതിരി വാലുള്ള 'ലയർ'

പക്ഷി, കൂട്ടിന്റെ മുൻവശത്തുള്ള തറയെ ഒരു വിശേഷമായ ഉദ്യാനത്തിന്റെ സമ്പ്രദായത്തിൽ ഒരുക്കിയിടുന്ന 'ബവ്വർ' പക്ഷി, തീവിഴുങ്ങിയെപ്പോലെ നീണ്ടുയൎന്ന കഴുത്തോടുകൂടിയ 'ഈമു' മുതലായവ ഇവയിൽ പ്രധാനങ്ങളാണു്. മുതലകൾ, ആറടിവരെ നീളമുള്ള ഉടുമ്പുകൾ, എന്നിവ പറയത്തക്ക മററു ജന്തുക്കളാകുന്നു. 'ഈച്ചകളും' വേനൽക്കാലത്തു 'കൊതുകുകളും' അസംഖ്യങ്ങളാകുന്നു.

ആസ്ത്രേലിയായിലെ ആദിനിവാസികളായ മനുഷ്യരും വിശേഷപ്പെട്ടവർ തന്നെ. അവർ കറുത്ത വൎഗ്ഗത്തിൽപെട്ട നികൃഷ്ടന്മാരായ കാട്ടാളരാകുന്നു. പുരുഷന്മാർ കനത്ത താടിയോടും വെറുപ്പു തോന്നിക്കുന്ന മുഖത്തോടും കൂടിയവരും, സ്ത്രീകൾ അതിലും അധികം വൈരൂപ്യമുള്ളവരും ആണു്. പുരുഷന്മാർ സ്ത്രീകളോടു കാണിയ്ക്കുന്ന ക്രൂരതയ്ക്കു് അതിരില്ല. വയസ്സുചെന്ന ഭൂമിക്കു കേവലം ഭാരം മാത്രം ആയിത്തീരുന്ന കിഴവന്മാരെ ചെറുപ്പക്കാർ ചിലപ്പോൾ കൊന്നു തിന്നുകളയും. ഈ കാട്ടാളന്മാൎക്കു് വീടു കെട്ടാൻപോലും വശമില്ല. അവരുടെ ഇടയിൽ യാതൊരു പ്രകാരത്തിലുള്ള ഭരണവുമില്ല. അവൎക്കു നേതാക്കന്മാരും ഇല്ല. അവരിൽ പല ഭാഷകൾ സംസാരിക്കുന്നവരുണ്ടു്. അവർ പക്ഷിമൃഗാദികൾക്കു പുറമേ പാമ്പു, തവള, പുഴ മുതലായ പ്രാണികളേയും ഭക്ഷിക്കുന്നു. വലിയ ജന്തുക്കളെ കൊല്ലുന്നതിലുള്ള അവരുടെ സാമൎത്ഥ്യം വിശേഷ

മാണ്. ഉദ്ദിഷ്ടസ്ഥാനത്തു പതിച്ചില്ലെങ്കിൽ മടങ്ങി കയ്യിൽതന്നെ വന്നു ചേരുന്ന 'ബൃമെറാങ്ങ്", കുന്തങ്ങളെ ഊക്കോടുകൂടി എറിഞ്ഞു കൊള്ളിപ്പാനുതകുന്ന 'ഏറുകമ്പു', എന്നീ രണ്ടുമാകുന്നു അവരുടെ കരകൌശലപ്പണികളിൽ പ്രധാനമായവ. അവരിൽ സ്വല്പം ചിലക്ക് കൊത്തുപണികൾ ചെയ്യുന്നതിനും ഛായ എഴുതുന്നതിനും പരിചയമില്ലെന്നില്ല. മരുഭൂമികളിൽ നടന്നു വെള്ളം കണ്ടെത്തുന്നതിനും, ആളുകളുടേയൊ ജന്തുക്കളുടെയൊ കാലടി നോക്കി അവരെ പിൻതുടരുന്നതിനുമുള്ള ഇക്കൂട്ടരുടെ സാമൎത്ഥ്യം വിസ്മയനീയം തന്നെ. വെള്ളക്കാരുമായി സഹവസിച്ച ശേഷവും അവർ പരിഷ്കാരത്തിൽ പ്രിയമുള്ളവരായി കാണപ്പെട്ടന്നില്ല. മറുദിക്കുകളിൽ എന്നപോലെ ഇവിടേയും, വെള്ളക്കാരുടെ സംഖ്യ വൎദ്ധിക്കുംതോറും ഇവരുടെ സംഖ്യ കുറയുന്നതായിട്ടാണ് കാണുന്നതു്. ൧൮-ാം ശതവൎഷത്തിൽ ആസ്ത്രേലിയായിൽ ഒന്നരലക്ഷം കാട്ടാളന്മാർ ഉണ്ടായിരുന്നു പോൽ. ൧൯-ാം ശതവൎഷത്തിന്റെ അവസാനത്തിൽ അവർ ൭൦൦൦൦-ൽ അധികം ഉണ്ടായിരുന്നു എന്നു തോന്നുന്നില്ല. ഇവരിൽവെച്ച് അസാരം ഭേദമായിട്ടുള്ളവർ ആസ്റ്റ്റേലിയായുടെ വടക്കഭാഗത്തു താമസിച്ചു വരുന്നു.

മേല്പറഞ്ഞപ്രകാരം അസാധാരണമായ ആകൃതിവിശേഷത്തോടും, പ്രകൃതിവിലാസങ്ങളോടും നികൃഷ്ടരായ മനുഷ്യരോടുംകൂടിയ ആസ്റ്റ്റേലിയാരാജ്യം,

പരിഷ്കൃതദേശക്കാരാൽ അജ്ഞാതമായിത്തന്നെ ബഹുകാലം കിടന്നിരുന്നു. യൈറോപ്യരിൽ ആസ്റ്റ്റേലിയൻ മഹാദ്വീപത്തെ ആദ്യമായി കണ്ടറിഞ്ഞതു് പോർട്ടുഗീസുകാരാണു്. ഇതു ൧൬-ാമത്തെ ഇംഗ്ലീഷ് ശതവർഷത്തിന്റെ മദ്ധ്യത്തിലായിരുന്നു. ൧൭-ാം ശതവർഷത്തിൽ ലന്തക്കാർ (ഹാളൻറുകാർ) ആസ്ട്രേലിയായുടെ വടക്കൻതീരത്തെ സന്ദർശിക്കയും അവരുടെ ഭാഷാപദങ്ങൾകൊണ്ടു് ഒന്നുരണ്ടു സ്ഥലങ്ങളെ നാമകരണം ചെയ്കയും ചെയ്തിട്ടുണ്ടു്. വടക്കും പടിഞ്ഞാറും തീരങ്ങളിൽ ഇന്നും നടപ്പിലിരുന്ന ഡിങ്നാമധേയങ്ങൾ, ലന്തരും പറങ്കികളും പിന്നീട്ടു നടത്തിയ തീരപരിശോധനകളെ സാക്ഷീകരിക്കുന്നു. കിഴക്കൻതീരത്തെ ഒന്നാമതു് സന്ദർശിച്ചതു് 'കുക്കു്' എന്ന ആംഗലകപ്പലോട്ടക്കാരനാണു്. 'ന്യൂഹാളൻഡു്' എന്നു് അന്നു പേരുവഹിച്ചിരുന്ന ആസ്റ്റ്റേലിയായുടെ ഈ തീരത്തിലെ പല കോടികളും ഉൾക്കടലുകളും അദ്ദേഹം നൽകിയ നാമധേയങ്ങളെ ഇന്നും വഹിച്ചു വരുന്നു. ഇതു് ൧൭൭൦-ൽ ആയിരുന്നു. ഇംഗ്ലീഷുകാരുടെ വക ഒരു കപ്പൽ, ൧൭൮൮-ൽ അതു നിറയെ നാടുകടത്തപ്പെട്ട പുള്ളികളോടുകൂടി, 'ന്യൂസൌത്ത്‌വെയിത്സ്' എന്നു പേരുള്ള കിഴക്കേ തീരപ്രദേശത്തിലെ ഒരു തുറമുഖമായ 'പോർട്ട്ജാക്സൂ'ണിൽ ഇറങ്ങി. ആസ്ട്രേലിയായിലെ ഒന്നാമത്തെ യൈറോപ്യൻ കുടിപാർപ്പുകാർ ഇവരായിരുന്നു. ഇവർ കൊണ്ടുചെന്ന കന്നുകാലികളും

ആടുകളുമാണു് ആസ്റ്റ്രേലിയായിലെ തൃണവനങ്ങളിൽ ഒന്നാമതായി മേഞ്ഞതു്. ഇവർ ആസ്റ്റ്രേലിയായുടെ തീരങ്ങളെ പൂർവ്വാധികം തൃഷ്ണയോടു കൂടി പരിശോധിക്കയും, ജലമാർഗ്ഗങ്ങൾ, ഉൾക്കടലുകൾ, കോടികൾ, പർവ്വതങ്ങൾ, നദികൾ, രാജ്യവിഭാഗങ്ങൾ എന്നിവയെല്ലാം ആംഗലനാമധേയങ്ങൾ കൊടുക്കുകയും ചെയ്തു. ബ്രിട്ടീഷുകപ്പലുകൾ, നാടുകടത്തപ്പെട്ട പുള്ളികളെ പിന്നെയും കൊണ്ടുചെന്നിറക്കിക്കൊണ്ടിരുന്നു. ൧൮൨൯-ൽ 'വെസ്റ്റേൺ ആസ്റ്റ്രേലിയാ' എന്ന നാമധേയത്തിൽ പടിഞ്ഞാറേ തീരത്തിലും കുടിപാൎപ്പുസ്ഥലങ്ങൾ ഉൽഭൂതങ്ങളായി. അനന്തരം, ൭-വൎഷം കഴിഞ്ഞപ്പോൾ, ഒരു ഇംഗ്ലീഷുകമ്പനിക്കാർ പാർലിമേന്റിന്റെ അനുമതിയോടുകൂടി തെക്കേതീരത്തിൽ കുടിപാൎപ്പു തുടങ്ങുകയും അവരുടെ അധീനത്തിൽപെട്ട സ്ഥലങ്ങൾക്കെല്ലാം കൂടി 'സൌത്തു് ആസ്റ്റ്രേലിയാ' എന്നു പേരു കല്പിക്കയും ചെയ്തു. ആദ്യകുടിപാൎപ്പുസ്ഥലമായ 'ന്യൂസൌത്തു്വെയിത്സ്' എന്ന കിഴക്കേ തീരപ്രദേശത്തിൽ ൧൮൫൦-ലും ൧൮൫൯-ലുമായി, തെക്കു 'വിക്ടോറിയാ' എന്നും, വടക്കു 'ക്വീൻസ്‌ലാൻഡ്' എന്നും രണ്ടു പുതിയ രാജ്യവിഭാഗങ്ങൾ ജനിച്ചു.

ഇപ്രകാരമുത്ഭവിച്ച "ക്വീൻസ്‌ലാൻഡ്", "ന്യൂസൌത്തു് വെയിത്സ്", "വിക്ടോറിയാ", "സൌത്തു് ആസ്റ്റ്റേലിയാ", "വെസ്റ്റ് ആസ്റ്റ്റേ

ലിയാ" ഇതുകളാകുന്നു ആസ്റ്റ്രേലിയാ മഹാദ്വീപി ന്റെ ഇപ്പഴത്തെ അഞ്ചു പ്രധാന വിഭാഗങ്ങൾ.

പ്രാരംഭകാലത്തു് ഈ പുതിയ കുടിപാൎപ്പുകാൎക്കു നേരിട്ട ബുദ്ധിമുട്ടുകൾ അവൎണ്ണനീയങ്ങളാകുന്നു. "സ്പിനിഫെക്സ്" എന്ന മുള്ളൻപുല്ലുകൾ കൊണ്ടു നിറഞ്ഞതും വെള്ളത്തിന്റെ നാമധേയംപോലും കേൾപ്പാനില്ലാത്തതുമായ വലിയ മണൽക്കാടുക ളിൽ കൂടി പരിശോധനാൎത്ഥം അവർ ചെയ്ത സ ഞ്ചാരങ്ങളും അനുഭവിച്ച കഷ്ടതകളും അവരുടെ മ നോധൈൎയ്യത്തിനും സഹനശീലത്തിനും സാക്ഷ്യ ങ്ങളായി എന്നും സ്മരിക്കപ്പെടുന്നതാണു്. എന്നാൽ ഈ പ്രയാസങ്ങളൊന്നും അവരുടെ സ്ഥിരപ്രയത്ന ത്തിന്നു് കീഴടങ്ങാതിരുന്നില്ല.

അതിവിസ്തീൎണ്ണങ്ങളായ പുൽപ്രദേശങ്ങൾ എ ല്ലാം ആട്ടുമാട്ടുകളുടേയും കുതിരകളുടേയും പ്രിയവസ തികളാക്കി ചെയ്യപ്പെട്ടു. അവർ ശുഷ്കാന്തിയോടു കൂടി ഒന്നാമതവലംബിച്ച തൊഴിൽ ഈ ജന്തുക്കളു ടെ പരിപാലനമായിരുന്നു. 'ന്യൂസൌത്ത്‌വെയി ത്സിൽ' തനിച്ചു് ൧൮൯൪-ൽ ൬-കോടി ൨൦-ലക്ഷം ആടുകൾ ഉണ്ടായിരുന്നു. ഇവ മിക്കതും സ്പെയിൻ രാജ്യത്തിലെ വിഖ്യാതമായ 'മെറിനൊ' വൎഗ്ഗത്തിൽ പെട്ടവയായിരുന്നു. ഇവയുടെ പുറത്തുനിന്നരുത്തു ചീവിയെടുക്കപ്പെടുന്ന രോമം, ലോകത്തിലുള്ള ക മ്പിളി രോമങ്ങളിൽ പ്രഥമസ്ഥാനത്തിന്നു അൎഹമാ യിട്ടുള്ളതാകുന്നു. ഈ ആടുകൾ, ആസ്ട്രേല്യരുടെ

ധനപുഷ്ടിയ്ക്കു് ഒരു മുഖ്യ അവലംബമാണു്. 'വിക്ടോറിയായിലും' അസംഖ്യം ആടുകളെ വളൎത്തുന്നുണ്ടു്. ആടുകൾ കഴിഞ്ഞാൽ പിന്നെ പ്രാധാന്യം വഹിക്കുന്നതു് കന്നുകാലികളും കുതിരകളുമാകുന്നു. ചെല്ലപ്പിള്ളകളായി ആദ്യം യൂറോപ്പിൽനിന്നു കൊണ്ടുപോകപ്പെട്ട ഏതാനും 'ചെവിയന്മാർ' അതിവേഗത്തിൽ വൎദ്ധിച്ചു് മററു ജന്തുക്കളുടെ ആഹാരസാധനമായ പുല്ലു തിന്നു നശിപ്പിച്ചുതുടങ്ങിയതിനാൽ അവ ഇപ്പോൾ ആസ്ത്രേല്യായുടെ ഒരു ഒഴിയാബാധയായി തീൎന്നിരിക്കുന്നു. ലക്ഷോപലക്ഷം എണ്ണം, വൎഷംപ്രതി, കൊല്ലപ്പെട്ടിട്ടും ഇവയുടെ സംഖ്യ കുറഞ്ഞുവരുന്നു എന്നു തോന്നുന്നില്ല. പഴുത്ത മണൽക്കാടുകളിൽ കൂടിയുള്ള ദീൎഘയാത്രയ്ക്കുപകരിക്കുന്ന ഒട്ടകങ്ങളും ഇവിടെ ധാരാളം ഉണ്ടു്.

ആസ്ത്രേലിയായുടെ ഐശ്വൎയ്യത്തിനു നിദാനമായിത്തീൎന്നിട്ടുള്ള കൂട്ടത്തിൽ അടുത്തപോലെ പറയേണ്ടതു്, നൂറ-ൽപ്പരം വൎഷങ്ങളായി കുഴിച്ചെടുത്തുവിററുകൊണ്ടിരുന്നിട്ടും വലിയ കുറവുണ്ടായിട്ടില്ലാത്ത, ഖനികളിലെ 'സ്വൎണ്ണം' ആകുന്നു. ഇതു് എല്ലാ കുടിപാൎപ്പുസ്ഥലങ്ങളിലും സാമാന്യം സമൃദ്ധിയായി ഉണ്ടെങ്കിലും ഇതിന്റെ ബഹുലത ആദ്യം 'വിക്ടോറിയാ'യിൽ ആയിരുന്നു. ആദിയിൽ അവിടെ സ്വൎണ്ണശേഖരിപ്പുകാർ അനേകായിരങ്ങളായി ഓടിയെത്തി. ഇവരുടെ ആഗമനത്തോടു കൂടി വലിയ ആൾ പാൎപ്പില്ലാതിരുന്ന വെളിപ്പുറങ്ങൾ,

വിട്ടതിസ്ഥലങ്ങളും നാടകാഭിനയശാലകളും വർത്തമാനപ്പത്രങ്ങളും കൊണ്ടു നിറഞ്ഞ പട്ടണങ്ങളായി പെട്ടെന്നു മാറിത്തുടങ്ങി. സ്വർണ്ണഖനികൾ ഈയിടെ അധികമായി കണ്ടെത്തപ്പെട്ടിട്ടുള്ളതു് തെക്കെ ആസ്ത്രേലിയായിലത്രേ. അവിടെ മററു സ്ഥലങ്ങളിലില്ലാത്തുള്ള ലോഹമായ 'ചെമ്പും' വളരെയുണ്ടു്. ആസ്ത്രേലിയായുടെ പല ഭാഗങ്ങളിൽനിന്നും വെള്ളി ധാരാളം എടുക്കപ്പെടുന്നു. 'ഇരുമ്പും' 'ഈയവും' പ്രത്യേകിച്ചു് തെക്കെ ആസ്ത്രേല്യായിൽ, വേണ്ടുവോളം ഉണ്ടു്. ക്വീൻസ്‌ലാൻഡു്, ന്യൂസൌത്ത് വെയിത്സ്, വിക്ടോറിയാ, ഈ മൂന്നു രാജ്യവിഭാഗങ്ങളിലും കല്ക്കരി സമൃദ്ധിയായുള്ളതും ഈയിടെ പൂർവാധികം കഴിച്ചെടുക്കപ്പെട്ടു തുടങ്ങിയിരിക്കുന്നതുമാകുന്നു.

ആദ്യകാലത്തു് വലിയ കലാശലായിരുന്ന സ്വർണ്ണഭ്രാന്തു് അസാരം ശമിച്ചതോടുകൂടി കൃഷിയിലും, ഈയ്യിടയ്ക്കു കൈത്തൊഴിലുകളിലും ആളുകൾക്കു ശ്രദ്ധവർദ്ധിച്ചിരിക്കുന്നു. ധാന്യങ്ങളുടെ കൂട്ടത്തിൽ മുഖ്യമായി കൃഷിചെയ്യപ്പെടുന്നതു് ചോളമാണു്. ഉഷ്ണപ്രദേശങ്ങളിൽ ചിലെടത്തു് നെല്ലു് ഉണ്ടാകുന്നില്ലെന്നില്ല. ചോളംകഴിഞ്ഞാൽ പിന്നെ സമൃദ്ധിയായി കൃഷിചെയ്യുന്നതു് കോതമ്പു് ആണു്. ഉഷ്ണഭൂമിയായ ക്വീൻസ്‌ലാൻഡിൽ കരിമ്പുകൃഷിയും ചെയ്യപ്പെടുന്നു. സമശീതോഷ്ണങ്ങളായ തെക്കുഭാഗങ്ങളിൽ ധാരാളമായി മുന്തിരിങ്ങാകൃഷിയും, അ

വിടവിടെ ഫലങ്ങൾ നിറഞ്ഞ തോട്ടങ്ങളും ഉണ്ട്. ആളിവ്വ് വൃക്ഷം, പുകയില, ഇതുകൾ പറയത്തക്ക മററു കൃഷികളാകുന്നു. ഇവയെല്ലാം യൂറോപ്പിലോ ഏഷ്യയിലോനിന്നു കൊണ്ടുചെന്ന് കൃഷിചെയ്തുപിടിപ്പിച്ചിട്ടുള്ള സാധനങ്ങളാണെന്നുള്ള വിവരം സംസ്മരണീയമാണ്.

സ്വർണ്ണഖനികളാലും കൃഷിയുടെ ഗുണംകൊണ്ടും ആകർഷിക്കപ്പെട്ട് ബ്രിട്ടനിലും ജർമ്മനിയിലും ചീനത്തിലും നിന്ന് വളരെ ആളുകൾ ആസ്ത്രേലിയായിൽ പോയി പാർത്തുതുടങ്ങിയിരിക്കുന്നു. ഇവരുൾപ്പടെ, കഴിഞ്ഞ സെൻസസ്സുകണക്കിൻപ്രകാരം, ആസ്ത്രേല്യയിൽ ഏകദേശം ൪൦-ലക്ഷം ജനങ്ങൾ ഉണ്ടായിരുന്നു. ഇവർ പാർക്കുന്നതു പ്രായേണ തീരപ്രദേശങ്ങളിലും അതിനോടടുത്തുമായിട്ടാണ്. പുല്ലുകേറിനിറഞ്ഞ മണൽക്കാടുകൾ സമൃദ്ധവും, മഴകുറവും, ആയുള്ള അന്തർഭാഗങ്ങളുടെ സ്ഥിതിയും നാൾക്കുനാൾ ഭേദപ്പെട്ടു വരുന്നുണ്ട്. ഉൾപ്രദേശങ്ങളിൽ പലടിക്കിലും ഇപ്പോൾ സൂത്രക്കിണറുകൾ കുഴിച്ച് ജലകഷ്ടം നീക്കി ആളുകൾ പാർത്തുതുടങ്ങിയിരിക്കുന്നു. ചുരുക്കത്തിൽ ജനപുഷ്ടി, കൃഷി, പരിശ്രമങ്ങൾ എന്നിതുകളിൽ ആസ്ത്രേലിയാ നാൾക്കുനാൾ ഉൽഗ്ഗതിയെ പ്രാപിച്ചുകൊണ്ടുതന്നെ ഇരിക്കുന്നു. പുതിയ സ്ഥലങ്ങൾ കുടിപാർപ്പിനും പരിശ്രമത്തിനും അധീനങ്ങളായിത്തീരുന്നുണ്ട്. ഇന്ന് പുത്തൂര, ആളുകളാൽ മാത്രം അധിവാസ്യമായ ഒരു

കുഗ്രാമം പെട്ടെന്ന വലിയ പട്ടണമായി മാറുന്നതു ഇവിടെ സഹജമായ ഒരു സംഭവമത്രേ. അന്യ രാജ്യങ്ങളിൽ, പട്ടണങ്ങളിലെ ആളുകൾ അത്രതന്നെ പരിശ്രമികളായിട്ടല്ലാ കാണപ്പെടുന്നതു്. എന്നാൽ ഇവിടത്തെ സ്ഥിതി അപ്രകാരമല്ല. ഏററവും വലിയ രണ്ടുപട്ടണങ്ങളിലൊഴിച്ചു് ശേഷം സ്ഥലങ്ങളിൽ മടിയന്മാർ ഇല്ലെന്നുതന്നെ പറയാം. ആളുകളെല്ലാം ദൃഢഗാത്രന്മാരും, ഉത്സാഹശീലന്മാരും, ധീരന്മാരുമാകുന്നു. പ്രായേണ എല്ലാവരും കുതിരസ്സവാരിയിൽ വിദഗ്ദ്ധന്മാരാണു്. ഉൾപ്രദേശങ്ങളിൽ പാൎക്കുന്ന ആട്ടുടമസ്ഥന്മാൎക്കു് ഒരൻപതു മൈൽ ദൂരത്തുള്ള പോസ്റ്റാഫീസിലേക്കോ ചന്തയിലേക്കോ സവാരിചെയ്തുംവച്ചു് ഉടൻതന്നെ മടങ്ങിപ്പോരുന്നതു് നിഷ്പ്രയാസമായ കാൎയ്യമാണു്.

റോട്ടുകളും തീവണ്ടിപ്പാതകളും നാൾക്കുനാൾ വൎദ്ധിച്ചുകൊണ്ടിരിക്കുന്നു. ആസ്റ്റ്റേല്യായിലെ തപാൽക്കമ്പികളെല്ലാം 'ജാവാ'യിലെ കമ്പിയോടും അവിടെനിന്നു് സിംഗപ്പൂർ വഴി 'ബോംബെ'യിലെ കമ്പിയോടും, പൎഷ്യാ, ടൎക്കി ഈ രാജ്യങ്ങളിലെ കമ്പിമാൎഗ്ഗം 'ഇംഗ്ലണ്ടിലെ' കമ്പിയോടും യോജിപ്പിക്കപ്പെട്ടിരിക്കുന്നു. അന്യരാജ്യങ്ങളിൽക്കൂടി പോകാതെ ബ്രിട്ടീഷു സ്ഥലങ്ങളിലും സമുദ്രത്തിലുംകൂടി മാത്രം ഗമിക്കുന്ന ഒരു കമ്പിത്തപാൽ നേരിട്ടു് ലണ്ടനിലേക്കു ചെല്ലത്തക്കവണ്ണം പ്രതിഷ്ഠിക്കുന്നതിനും ആലോചന നടന്നുവരുന്നു. ഇതു് ന്യൂസൌത്തു്

വെയിൽസിൽനിന്നു് 'പെസിഫിക്ക്' മഹാസമുദ്രം കടന്നു് ബ്രിട്ടീഷ് കൊളംബിയായിൽ എത്തി, അവിടെനിന്നു 'കാനഡാ'യിൽക്കൂടി അററ്ലാൻറിക്സമുദ്രം കടന്നു് ഇംഗ്ലണ്ടിലേക്കു പോകുന്നതാകുന്നു. അന്യരാജ്യങ്ങളുമായുള്ള കച്ചവടവും ആണ്ടോടാണ്ടു് വൎദ്ധിച്ചുതന്നെ വരുന്നു. ആസ്റ്റ്റേല്യായിലെ നീതിന്യായക്കോടതികൾ പരിഷ്കൃതരീതിയിൽ ഉന്നതിയെ പ്രാപിച്ചവയാകുന്നു. വിദ്യാഭ്യാസം ഉത്തമരീതിയിൽ നാൾക്കുനാൾ വൎദ്ധിച്ചുകൊണ്ടിരിക്കുന്നു. ആസ്റ്റ്റേല്യായുടെ സ്വന്തമായി, പ്രധാനരാജ്യവിഭാഗങ്ങളിൽ ഓരോന്നിലും സൈന്യവകുപ്പുകളും ന്യൂസൌത്ത് വെയിൽസിൽ ഒരു ചെറിയ നാവികസേനയും ഉള്ളതും, ഇന്നും നടന്നുകൊണ്ടിരിക്കുന്ന ആഫ്രിക്കയിലെ 'ബൂവർ'യുദ്ധത്തിൽ ആസ്ട്രേല്യൻ സൈന്യങ്ങൾ ആംഗ്ലേയസൈന്യങ്ങളോടു തുല്യമായ ധീരതയോടും സാമൎത്ഥ്യത്തോടും കൂടി ശത്രുക്കളോടു പൊരുതിവരുന്നതുമാകുന്നു.

പ്രധാനരാജ്യവിഭാഗങ്ങളിൽ ഓരോന്നും അവയുടെ പ്രത്യേക പാർലമെൻറു സഭയാൽ ഭരിക്കപ്പെട്ടുവരുന്നു. ബ്രിട്ടീഷ് 'കളോണിയൽ ആഫീസ്സിൽ' നിന്നു് ഓരോ സ്ഥലത്തേക്കും ഒരു ഗവൎണ്ണരെ നിയമിച്ചുവരുന്നതും, കഴിഞ്ഞയാണ്ടിൽ എല്ലാ രാജ്യവിഭാഗങ്ങളും ചേൎന്നു് "ആസ്റ്റ്റേലിയൻ സമുദായരാജ്യം" എന്ന നാമധേയത്തിൽ ഏകീഭവിച്ചതുമുതൽ ഒരു ഗവൎണ്ണർജനറലിനെക്കൂടി ഇംഗ്ല

ണ്ടിൽ നിന്നു് നിയമിച്ചു തുടങ്ങിയിരിക്കുന്നതുമാകു ന്നു. എല്ലാ രാജ്യവിഭാഗങ്ങളുടേയും പൊതുവായ കാൎയ്യങ്ങളും അന്യരാജ്യങ്ങളുമായുള്ള സംബന്ധങ്ങളും നിൎണ്ണയിക്കുന്നതിനും മററുമായി 'കാമൺവെൽത്ത് പാർലമെൻറു' എന്ന ഒരു 'പൊതുജനസഭ' കൂടി ഇപ്പോൾ ഏൎപ്പെടുത്തിയിരിക്കുന്നു. ഇവ്വിധമെല്ലാ മിരിക്കുന്ന ആസ്റ്റ്റേലിയൻ സമുദായ രാജ്യത്തി ൻെറ ഭാവി ഉപൎയ്യുപരി ശ്രേയസ്കരവും ക്ഷേമാവ ഹവുമായി വരാനേ തരമുള്ളു എന്നു നിസ്സംശയം പറയാം. യൈറോപ്യരുടെ ഈ ഉൽഗതിക്കും ശ്രേ യസ്സിനും നിദാനങ്ങളായുള്ള 'എവിടെങ്കിലവിടെ പ്പോവാനുള്ള ധൈൎയ്യം', 'ഉത്സാഹശീലം', 'സുസ്ഥി രമായപ്രയത്നം' മുതലായ ഉത്തമഗുണങ്ങൾ എത്ര യും സ്പൃഹണീയങ്ങളാകുന്നു. ഈ വക ഗുണങ്ങൾ പറഞ്ഞു കേട്ടും വായിച്ചുമെങ്കിലും, ഇൻഡ്യാനിവാ സികളിൽ ക്രമേണ പ്രവേശിക്കുമാറാകട്ടെ.

---

# സി. വി. രംഗനാഥശാസ്ത്രി.

ഈ മഹാൻ ഇംഗ്ലീഷുവൎഷം ൧൮൨൦-ാമാണ്ടിട യ്ക്കു മദ്രാസ് പ്രസിഡൻസിയിൽ ചിററൂരിനു സമീ പത്തുള്ള ഒരു ഗ്രാമത്തിൽ ജാതനായി. അക്കാല ത്തെ സംസ്കൃതപണ്ഡിതന്മാരിൽ അദ്വിതീയനായിരു

ന്ന അദ്ദേഹത്തിന്റെ പിതാവു് അത്യന്തം ദരിദ്രനായിരുന്നു. ദാരിദ്ര്യാതിരേകത്താൽ തനിക്കു വശമായിരുന്ന സംസ്കൃതഭാഷ മാത്രമേ മകനെ പഠിപ്പിക്കാൻ ശക്തനായുള്ളു. എങ്കിലും, രംഗനാഥശാസ്ത്രി ബാല്യത്തിൽ തന്നെ സഹജമായ ബുദ്ധിശക്തിയെ പ്രകടിപ്പിച്ചുതുടങ്ങി. എട്ടുവയസ്സു പ്രായമായപ്പോഴേക്കു് അയാൾക്കു സംസ്കൃതഗ്രന്ഥങ്ങൾ വായിച്ചാൽ അർത്ഥമാകുമെന്നുമാത്രമല്ല, സംസ്കൃതത്തിൽ സംസാരിക്കാനുള്ള ശക്തിയും ഉണ്ടായി. ആ ബാലൻ പഠിത്തത്തിലെന്നപോലെ കളിയിലും അത്യുൽസുകനായിരുന്നു. തെരുവിലുള്ള കുട്ടികളോടൊന്നിച്ചു് ഓടിച്ചാടി അഹങ്കരിക്കുന്നതിൽ അയാൾക്കുണ്ടായിരുന്ന സന്തോഷം പറയാവതല്ല. പത്തുവയസ്സു പ്രായത്തിൽ വന്മരങ്ങളിൽ ചാടിക്കയറുന്നതിനോ, ഉയന്ന ചുവരുകൾ കയറി മറുപുറത്തിറങ്ങുന്നതിനോ, കുട്ടിശ്ശാസ്ത്രിക്കു ലക്ഷ്യമില്ലായിരുന്നു.

ശാസ്ത്രിയുടെ ഭാവിജീവിതത്തിന്റെ സ്വഭാവത്തെ ഒന്നാകെ നിയമിച്ചതായ പന്ത്രണ്ടാം വയസ്സിലെ ആ സംഭവം അസാരം വിസ്തരിക്കേണ്ട കൃത്യത്തിലാണു്. അയാളുടെ അച്ഛൻ മദ്രാസ് ഗവമ്മേററിനോടു കുറെ ഭൂമി പാട്ടത്തിനേററു നടത്തിവന്നിരുന്നു. ഒരാണ്ടിൽ വിളവു് അശേഷം ഉണ്ടാകായ്കയാൽ ഗവമ്മെൻറുഭോഗം കൊടുക്കാൻ അദ്ദേഹം ശക്തനായില്ല. അതുകാരണം, അദ്ദേഹം ആ കാലത്തെ നടപ്പനുസരിച്ചു് സിവിൽജയിലിൽ

പാൎപ്പിക്കപ്പെട്ടു. അങ്ങനെ താമസിക്കുന്ന കാലത്തു് പിതാവിന്റെ ശ്രാദ്ധം വന്നടുത്തു. തലേദിവസമായപ്പോൾ 'ജയിലിൽ കിടക്കുന്ന ഭൎത്താവു് എങ്ങനെ പുറത്തുവന്നു് ശ്രാദ്ധം നടത്താൻ പോകുന്നു? പിതൃശ്രാദ്ധം മുടങ്ങിപ്പോകുമല്ലോ!' എന്നിങ്ങനെ വിചാരിച്ചു് ഉത്തമയായ അദ്ദേഹത്തിന്റെ ഭാൎയ്യ വിലപിച്ചുതുടങ്ങി. മാതാവു കരയുന്നതു കണ്ടപ്പോൾ ശാസ്ത്രിയുടെ മനസ്സ് ആകപ്പാടെ ഇളകിപ്പോയി. ആ സാധ്വിയുടെ ദുഃഖകാരണം ചോദിച്ചറിഞ്ഞ നിമിഷത്തിൽ, ബാലനായ ശാസ്ത്രി അച്ഛനെ വീണ്ടുകൊണ്ടുവരാമെന്നു കരുതി ചിററൂരിലേക്കു യാത്രതിരിച്ചു. ധീരനായ ആ ബാലൻ നേരെ ഡിസ്ത്രിക്ടു് ജഡ്ജി മിസ്റ്റർ കാസമേജരുടെ അടുക്കലേക്കു പോയി, തന്റെ അപേക്ഷ അറിയിച്ചു. സത്യസന്ധനായ ആ ന്യായാധിപതി, തിരിയെ വരുമെന്നുള്ളതിലേക്കു് ഉറപ്പു കൊടുത്താലല്ലാതെ അച്ഛനെ വിട്ടയക്കാൻ നിവൃത്തിയില്ലെന്നു മറുപടി കല്പിച്ചു. കുട്ടി അതുകൊണ്ടു കൂസാതെ, അച്ഛൻ തിരിച്ചു വരുന്നതുവരെ താൻ ജയിലിൽ ഇരുന്നുകൊള്ളാമെന്നു വാഗ്ദാനംചെയ്തു. ഒരു ബാലന്റെ മുഖത്തു നിന്നു് ഇത്ര അസാധാരണമായ മറുപടി പുറപ്പെട്ടതു വിചാരിച്ചപ്പോൾ പുണ്യാത്മാവായ ആ ന്യായാധിപതിയുടെ മനസ്സു അലിഞ്ഞുപോയി. ഉടൻതന്നെ അദ്ദേഹം ആ ബാലന്റെ പിതാവിനെ വിട്ടയ

യ്ക്കാൻ ഉത്തരവുകൊടുക്കയും ബാലനേ കൂടെ പൊയ്ക്കൊള്ളുവാൻ അനുവദിക്കയും ചെയ്തു. ആ ബാലനോടു മാത്രം, തന്നെ പിറേറന്നാൾ കാണണമെന്നു ഒരു വാക്കുകൂടിപറഞ്ഞയച്ചു. ബാലൻ പിതൃമോചനത്തിനുള്ള കല്പനയെ താൻതന്നെ കൊണ്ടുപോയി ജയിലധികാരിക്കു കൊടുത്തു, അച്ഛനേയും വിടുവിച്ചുംകൊണ്ടു അന്നു തന്നെ കുറെ രാത്രിയായപ്പോൾ സ്വഗൃഹത്തിൽ എത്തി. ഭർത്താവിന്റെ ആഗമനംകണ്ടു് വിസ്മയാകുലയായ മാതാവു ഭർത്തൃവിമോചനത്തിനുള്ള കാരണം തന്റെ മകനാണെന്നറിഞ്ഞപ്പോൾ കുട്ടിയുടെ മേൽ ചൊരിഞ്ഞ ലാളനങ്ങൾക്കു് അളവില്ലായിരുന്നു. ഒരിക്കലും വിസ്മരണീയമല്ലാത്ത ആ രാത്രിയിൽ മാതാപിതാക്കന്മാർ തന്റെ മേൽ വർഷിച്ച വാത്സല്യപൂർണ്ണങ്ങളായ വചനങ്ങളേയും മററും പ്രാപ്തിയായശേഷം പറഞ്ഞു ശാസ്ത്രി സന്തോഷിക്കാറുണ്ടായിരുന്നു.

പിറേറന്നാൾ പുലൎന്നപ്പോൾ തന്നെ ശാസ്ത്രി ചിറകൾ പുറപ്പെട്ടു, സമയം തെററാതെ, മിസ്റ്റർ കാസമേജരുടെ മുമ്പിൽ എത്തി. സുകൃതിയായ ആ ന്യായാധിപതി, വളരെ ആദരവോടുകൂടി അയാളെ എതിരേററു കുടുംബസംബന്ധമായി പല സംഗതികളും ചോദിച്ചറിഞ്ഞ ശേഷം, സകലചിലവും അദ്ദേഹം വഹിക്കുന്നപക്ഷം അയാൾക്കിങ്ഗ്ലീഷു പഠിക്കാൻ മനസ്സുണ്ടോ എന്നു ചോദിച്ചു. പുത്രധൎമ്മം വെടിഞ്ഞു പ്രവൎത്തിക്കുന്നതിൽ വിമുഖ

നായ ആ ബാലൻ, അച്ഛനമ്മമാരോടു ആലോചിച്ചുവേണം മറുവടി പറവാൻ എന്നുത്തരം പറഞ്ഞു. മിസ്റ്റർ കാസമേജർ കുട്ടിയുടെ അച്ഛനെ ഉടനെ ആളയച്ചു വരുത്തി പറഞ്ഞു സമ്മതിപ്പിക്കയും, അടുത്ത ദിവസം തന്നെ അയാളുടെ ഇംഗ്ലീഷ് ഭാഷാഭ്യസനം താൻതന്നെ ആരംഭിക്കയും ചെയ്തു. ശാസ്ത്രി പുതിയ പഠിത്തത്തിൽ കാണിച്ച കയററം അസാമാന്യമായിരുന്നു. ആറുമാസംകൊണ്ടു അയാൾക്ക് തെററുകൂടാതെ ഇംഗ്ലീഷു വായിക്കാറായി. അനന്തരം, തനിക്കു സ്വാധീനമായിരുന്ന സമയം ശാസ്ത്രിയുടെ പഠിത്തത്തിനു മതിയാകുന്നില്ലെന്നു കണ്ടു് മിസ്റ്റർ കാസമേജർ അയാളെ ചിറമേരിനടുത്തു പാൎത്തിരുന്ന ഗ്രോവ്സു എന്ന പാതിരിയുടെ അടുക്കൽ ഏല്പിച്ചു. ഈ പുണ്യാത്മാവു പ്രാതഃകാലത്തെ സ്വാസ്ഥ്യസമയമെല്ലാം ശാസ്ത്രിയുടെ പഠിത്തത്തിൽ വിനിയോഗിച്ചു. ഉത്തമനായ ഈ പാതിരിയുടെ ധൎമ്മപത്നിയും ശാസ്ത്രിയുടെ നേൎക്കു വളരെ ദയ കാണിച്ചു. ദിവസംപ്രതി അഞ്ചു മൈൽ നടന്നായിരുന്നു, ശാസ്ത്രി സായ്പിന്റെ ബങ്കളാവിൽ ചെന്നുവന്നതു്. ഒരു ദിവസം കാലത്തു ശാസ്ത്രി നടന്നു ക്ഷീണിച്ചു വരുന്നതു കണ്ടിട്ടു് അനുകമ്പാകുലയായ മദാമ്മ അയാൾ പ്രാതൽ വല്ലതും കഴിച്ചുംകൊണ്ടാണൊ ചെന്നതെന്നു ചോദിച്ചു. ഒന്നും കഴിച്ചുകൊണ്ടല്ലാ പോന്നതെന്നു് അറിഞ്ഞപ്പോൾ ഗുണവതിയായ അവർ, ദിവസേന വന്നുകൂടുമ്പോൾശാ

സ്ത്രീക്കു ഇരുനാഴിപ്പാൽ കൊടുക്കണമെന്നു ഏർപ്പാടു ചെയ്തു. ഇതിനേയും ഇപ്രകാരമുള്ള മററു കരുണകളേയും പാററി പ്രാപ്തിയായ ശേഷം ശാസ്ത്രി നന്ദിപൂർവ്വം പറയാറുണ്ടായിരുന്നു.

കണക്കു വിഷയത്തിൽ ശാസ്ത്രി അസാധാരണവാസനയെ പ്രകടിപ്പിച്ചു. ഗ്രോവ്സു സായ്പ് കണക്കു ശാസ്ത്രത്തിൽ പ്രത്യേക പാണ്ഡിത്യമുള്ള ആളായിരുന്നതിനാൽ അയാൾ രണ്ടുവർഷംകൊണ്ടു 'കോണിക്‌സെക്‌ഷൻസ്' വരെയും പഠിച്ചുതീർത്തു. ശാസ്ത്രിയുടെ ശ്രദ്ധ അതുപോലെ പതിഞ്ഞതു ജ്യോതിശ്ശാസ്ത്രത്തിലായിരുന്നു. ഈ വിഷയത്തിലും അയാൾ അസാമാന്യമായ അഭിരുചികാണിച്ചു. എന്തിനു വളരെ പറയുന്നു! കാലക്രമത്തിൽ ശാസ്ത്രിയുടെ അറിവ് വർദ്ധിച്ചു വർദ്ധിച്ചു വന്നു. എന്നാൽ കാസമേജർ, ഇതുകൊണ്ടൊന്നും തൃപ്തിപ്പെടാതെ ശാസ്ത്രിയെ മദ്രാസിൽ അയച്ചു പഠിപ്പിക്കാൻ തീർച്ചയാക്കി. ഇതിന്നു് അയാളുടെ മാതാപിതാക്കന്മാർക്കു നല്ല മനസ്സില്ലായിരുന്നു. സായ്പ് ഈ വിമുഖതയെല്ലാം നീക്കി ബിഷപ്പുകാറിയുടെ വ്യാകരണപാഠശാല എന്നു പേർ വഹിച്ചിരുന്നവിദ്യാശാലയിലെ പ്രിൻസിപ്പാലായ മിസ്റ്റർ കേർ എന്ന സായ്പിന്റെ പേർക്ക് ഒരെഴുത്തോടുകൂടി ശാസ്ത്രിയെ ൧൮൩൩-ൽ മദ്രാസിലേക്കയച്ചു.

ശാസ്ത്രിയുടെ അസാധാരണമായ ഗ്രഹണശക്തി മിസ്റ്റർ കേർസായ്പിനേയും വിസ്മയിപ്പിക്കാതിരുന്നി

ല്ല. മദ്രാസിലും കൽക്കട്ടായിലും മററും പ്രധാനാ
ദ്ധ്യാപകനായിരുന്നു് സ്വദേശത്തേക്കു മടങ്ങിപ്പോ
യശേഷം കേർ ധ്വര പ്രസിദ്ധം ചെയ്തിട്ടുള്ളതായ
'ഇൻഡ്യയിലെ സ്വദേശികളുടെ ഗൃഹകാലക്ഷേപ
രീതി' എന്ന പുസ്തകത്തിൽനിന്നു് ഈ ശിഷ്യന്റെ
നേൎക്കു അദ്ദേഹത്തിനു് എത്രത്തോളം ബഹുമാനമു
ണ്ടായിരുന്നു എന്നുള്ള വസ്തുത പ്രത്യക്ഷപ്പെടുന്നതാ
ണു്. കേർ ധ്വരയുടെ ബംഗളാവിലേക്കു് ശാസ്ത്രി
കൂടക്കൂടെ പോകുക പതിവായിരുന്നു. അപ്പോഴെ
ല്ലാം അവർ ഒരുമിച്ചിരുന്നു് 'Smith's Wealth
of Nation's, 'Lockes' Essays on the
understanding', 'Paley's Natural Theo-
logy' എന്നീ ഗൌരവമേറിയ ഗ്രന്ഥങ്ങൾ വായി
ക്കാറുണ്ടായിരുന്നു. ഈ സന്ദൎശനങ്ങളെപ്പററി പ
റയുന്ന കൂട്ടത്തിൽ സായ്പവർകൾ ഇപ്രകാരം എഴു
തിയിരിക്കുന്നു. ഇരുകൂട്ടൎക്കും പ്രയോജനകരങ്ങളായി
രുന്ന ഞങ്ങളുടെ ഈ യോഗങ്ങളിൽ ഗുരുതരങ്ങളാ
യ ജോലികൾ തീൎന്നശേഷം മിത്രവിഷയമായ
സംഭാഷണത്തിൽ കുറച്ചുകാലം നയിക്കുക ഞങ്ങൾ
ക്കു പതിവായിരുന്നു. അക്കാലങ്ങളിൽ പ്രകാശിത
യായ അയാളുടെ (ശാസ്ത്രിയുടെ) ബുദ്ധിശക്തിക്കും
ധീമാനായ ഒരു യൂറോപ്യന്റെ ബുദ്ധിശക്തിക്കും ത
മ്മിൽ യാതൊരന്തരവും ഞാൻ കണ്ടില്ല......ഈ
ബുദ്ധിവിശേഷത്തിനു പുറമെ അയാളിൽ വിളങ്ങി
ക്കണ്ട സൌജന്യം, സത്യവാദിത്വം, പൌരുഷയു

കതമായ ആൎജ്ജവം എന്നി സൽഗുണങ്ങൾ വളരെ പ്രശംസനീയങ്ങളുമായിരുന്നു.

ശാസ്ത്രി മദ്രാസ്സിൽ പഠിച്ചുകൊണ്ടിരുന്ന കാലത്തിലെല്ലാം കാസമേജർഡ്വര അയാളുടെനേൎക്കു കാണിച്ച സ്നേഹവും വാത്സല്യവും അസാധാരണമായിരുന്നു. ആ മഹാൻ കേർഡ്വരയ്ക്കയച്ച ഒരെഴുത്തിൽ ഇപ്രകാരം പ്രസ്താവിച്ചിരിക്കുന്നു:—മാനുഷയായ ബുദ്ധിക്കു ജ്ഞാനദമായ കഷ്ണം എത്രത്തോളം ആകാമോ അത്രത്തോളം ഏല്ക്കുന്നതിനു രംഗനാഥൻെറബുദ്ധി ശക്തയാണെന്നാകുന്നു എൻെറവിശ്വാസം. നിങ്ങളോടൊരുമിച്ചുള്ള വാസം എത്രകാലം അയാളുടെ ജ്ഞാനവൎദ്ധനത്തിന്നു ഉതകുമെന്ന് നിങ്ങൾ വിചാരിക്കുന്നുവോ അത്രയുംകാലം അയാൾ എൻെറ ഈ വിശ്വാസത്തിന്നു ഭംഗംകൂടാതെ നിങ്ങളോടൊരുമിച്ചുതന്നെ താമസിക്കട്ടെ എന്നാകുന്നു എൻെറ ആഗ്രഹം. ഈ കാലം എന്നുവരെ ചെല്ലുമെന്നു് നിൎണ്ണയിക്കാൻ തക്ക ആൾ നിങ്ങളാകുന്നു. ജ്ഞാനവൎദ്ധനത്തിന്നു ഏററവും യോഗ്യമായ ഒരു നിലയിൽ അയാൾ ഇപ്പോൾ ഇരിക്കുന്നുണ്ടെന്നാണു് എൻെറ വിശ്വാസം. 'എന്നാൽ ഈ നിലയെ എത്രത്തോളം പ്രയോജനകരമാക്കാമൊ അത്രത്തോളം പ്രയോജനകരമാക്കിത്തീൎക്കാൻ അയാൾ അസമൎത്ഥനായി തീരുതല്ലൊ എന്നു ഭയമുണ്ടു്. അയാൾക്കു വേണ്ട പുസ്തകങ്ങൾ വാങ്ങിച്ചുകൊടുക്കാനുള്ള എൻെറ അനുമതിയെ നി

ങ്ങൾ എത്രത്തോളം ഉപയോഗിച്ചു എന്ന് എനിക്കറിഞ്ഞുകൂടാ. അതിനെ നിങ്ങൾ അമിതമായി ഉപയോഗിക്കണമെന്നാണ് എന്റെ ഉദ്ദേശം. പുസ്തകവിഷയത്തിൽ അയാൾക്കുള്ള ആവശ്യം നാൾക്കുനാൾ വൎദ്ധിച്ചുവരാനേ തരമുള്ളു. ആകയാൽ അതിൽ ഒട്ടുംതന്നെ ലാഭിക്കരുത്. വേണമെങ്കിൽ ഒന്നാംതരം നിഘണ്ടുകളൊ, വിലയേറിയ 'എൻസൈക്ലോപ്പീഡിയാ' (സൎവ്വതോമുഖജ്ഞാനകോശം) തന്നെയൊ, വാങ്ങിച്ചുകൊടുക്കുന്നതിനും യാതൊരു വിരോധവുമില്ല. ഈ പുസ്തകങ്ങളെല്ലാം അയാൾക്കായിത്തന്നെ ഉദ്ദേശിക്കപ്പെട്ടവയാണെങ്കിലും ആ കാൎയ്യമാകട്ടെ, വാങ്ങിച്ചുകൊടുക്കുന്നതു് ആരാണെന്നുള്ള വസ്തുതയാകട്ടെ, അയാളെ ഇപ്പോൾ മനസ്സിലാക്കേണ്ട ആവശ്യമില്ല. അവ നിങ്ങളുടെയാണെന്ന് അയാൾ വിചാരിച്ചുകൊള്ളും. അപ്പോൾ കൂടുതൽ ജാഗ്രതയോടുകൂടി അവയെ സൂക്ഷിക്കും. നിങ്ങളെ വിട്ടുപിരിയുന്ന കാലത്തു് അയാൾക്കുള്ളവതന്നെ എന്നുപറഞ്ഞു് അവയെ കൊടുത്താൽ മതിയാവുകയും ചെയ്യും.

൧൮൫൩-ാമാണ്ടിടയ്ക്കു മിസ്റ്റർ കാസമേജർ മദ്രാസ്സ് സുപ്രീം (ഉന്നത) കോൎട്ടിലെ ഒരു ന്യായാധിപതിയായി സ്ഥലം മാററപ്പെടുകയും കേർധപരയ്ക്കു് കൽക്കട്ടായിൽ ഒരു ജോലികിട്ടിപ്പോകുകയും ചെയ്തു. തദനന്തരം കാസമേജർധപര ശാസ്ത്രിയെ ബിഷപ്പുകാരിയുടെപാഠശാലയിൽ തന്നെ പഠിച്ചുകൊണ്ടിരു

ന്നാൽ പോരെന്നു കരുതി, പ്രസിദ്ധനായ മിസ്റ്റർ പൌവ്വൽസായിപ്പിന്റെ അടുക്കൽ ഒരെഴുത്തോടുംകൂടി മദ്രാസ്സിലെ 'പഴയ ഹൈസ്കൂളിലേക്കു' അയച്ചു. ശാസ്ത്രി ഉടൻതന്നെ ആ സ്കൂളിൽ ചേരുകയും ശാസ്ത്രിയുടെ ബുദ്ധിവൈശിഷ്ട്യം ഏതാനും ദിവസംകൊണ്ടു മിസ്റ്റർ പൌവ്വലിനു ബോധപ്പെടുകയും ചെയ്തു. കണക്കു വിഷയത്തിൽ ശാസ്ത്രിക്കുള്ള വാസന കണ്ടു പൌവ്വൽദുരെ അദ്ദേഹത്തിനെ ഹൈസ്കൂളിലെ താണ ക്ലാസ്സുകളിൽ കണക്കു പഠിപ്പിക്കാൻ നിയമിച്ചു. ഇതു കാരണം പൌവ്വൽദുരയുടെ ശിഷ്യവർഗ്ഗത്തിൽ പ്രസിദ്ധനായുള്ള 'രാജാ സർ. ടി. മാധവറാവു' രംഗനാഥശാസ്ത്രിയുടേയും ശിഷ്യനായിത്തീൎന്നു. ൧൮൪൨-ൽ ശാസ്ത്രി 'പ്രൊഫിഷ്യൻറസ്' ഡിഗ്രിയ്ക്കുള്ള പരീക്ഷയിൽ ചേരുകയും ബഹുമതിയോടുകൂടി ജയിക്കയുംചെയ്തു. ആ പരീക്ഷയ്ക്കു അത്തവണ ചേൎന്നവരിൽ ശാസ്ത്രി മാത്രമേ വിജയിയായി ഭവിച്ചുള്ളൂ. പ്രസിഡൻസിക്കാളേജിലെ 'കലണ്ഡറിൽ' രംഗനാഥശാസ്ത്രിയുടെ പേരു് പ്രൊഫിഷ്യൻറ വൎഗ്ഗക്കാരുടെ കൂട്ടത്തിൽ അദ്വിതീയമായി ഇന്നും വിളങ്ങുന്നുണ്ടു്. ഈ ഡിഗ്രി കിട്ടിയ ദിവസംതന്നെ ശാസ്ത്രി കാസമേജർദുരയെ കാണ്മാൻ പോയി. ശാസ്ത്രിയുടെ വിജയത്താൽ ആനന്ദഭരിതനായ ദുര ആദരപുരസ്സരം അദ്ദേഹത്തെ എതിരേററു, 'കൊള്ളാം. രംഗനാഥ! തന്റെ നടപടികൊണ്ടു് ഞാൻ കൃതാൎത്ഥനായിത്തീൎന്നിരിക്കുന്നു.

ദൈവം തന്നെ അനുഗ്രഹിക്കട്ടെ' എന്നു പറഞ്ഞു. ശാസ്ത്രി മേൽ ചെയ്യേണ്ടതു് എന്താണെന്നുള്ളതിനെപ്പററി അനന്തരം അവർ തമ്മിൽ ദീൎഘമായ ഒരു സംഭാഷണം ഉണ്ടായി. അപ്പോൾ മദ്രാസിൽ ഒരു സൎവ്വകലാശാല സ്ഥാപിക്കാൻ ഇദംപ്രഥമമായി ആലോചന നടക്കുന്ന സമയമായിരുന്നതിനാൽ അക്കൂട്ടത്തിൽ ഒരു പണ്ഡിതരുടെ (Professor's) സ്ഥാനം കിട്ടിയാൽ കൊള്ളാമെന്നായിരുന്നു ശാസ്ത്രിയുടെ മോഹം. 'ഹൈസ്കൂളിൽ പഠിച്ചു തുടങ്ങിയ ശേഷമുള്ള രണ്ടു വത്സരക്കാലത്തിന്നിടയ്ക്കു് കുന്നുകൾ സംബന്ധമായ എൻെറ പഠിത്തം ഒരുവിധം പൂൎത്തിയാക്കണമെന്നും, അതിൽ പിന്നെ അന്നു് ആലോചനയിലിരുന്ന 'എൻജിനീയറിങ്ങ്' കാളേജിൻെറ സ്ഥാപനത്തോടുകൂടി അതിലെ ഒരദ്ധ്യാപകസ്ഥാനം കൈക്കലാക്കണമെന്നും ഞാൻ ഉറയ്ക്കുകയും ബോംബായിലെ ഗംഗാധരശാസ്ത്രിക്കെന്നപോലെ എനിക്കും ഒരു മഹാപാഠശാലയിലെ പണ്ഡിതരാവാൻ സധിക്കരുതെ? എന്നു വിചാരിക്കത്തക്കവണ്ണം പൊങ്ങുനാവുകയും ചെയ്തു' എന്നു് കേർധാരയ്ക്കയച്ച ഒരെഴുത്തിൽ ശാസ്ത്രിതന്നെ പറഞ്ഞിരിക്കുന്നു. സൎവ്വകലാശാലാ സ്ഥാപനക്കമ്മിററിയിൽ അന്നു പ്രസിഡണ്ടായിരുന്ന മിസ്റ്റർ ജോർജ്ജ് നോർട്ടൻ ധാരയും, മിസ്റ്റർ പൌവ്വൽ, മിസ്റ്റർ കാസമേജർ, ഈ ധാരമാരും ശാസ്ത്രിയെ.അദ്ദേഹം കൊതിച്ചുകൊണ്ടിരുന്ന ആ സ്ഥാനത്തിലേക്കു് വളരെ

ബലമായി ശുപാൎശിചെയ്തു എന്നു വരികിലും അദ്ദേഹത്തിൻെറ ദൌൎഭാഗ്യത്താൽ എൻജിനീയറിങ്ങ് കാളേജിൻെറ സ്ഥാപനത്തിനുള്ള ആലോചനതന്നെ മദ്രാസ് ഗവൎമ്മേൻറിനാൽ തല്ക്കാലത്തേക്കു ശിഥിലീകൃതമായിപ്പോയി. മിസ്റ്റർ നോൎട്ടനും മിസ്റ്റർ പൌവ്വലും, പിന്നീടും ശാസ്ത്രിയുടെ വിഷയത്തിൽ വേണ്ട പ്രയത്നം ചെയ്യാതിരുന്നില്ല. എന്നാൽ ഗവൎമ്മേണ്ടിനു മദ്രാസ്സിലെ ഹൈസ്കൂളിനോടു തോന്നാനിടയായ ദ്വേഷത്താൽ ഈ നവീനോദ്യമങ്ങളും വിഫലങ്ങളായിട്ടാണു് പൎയ്യവസാനിച്ചതു്.

കാൎയ്യങ്ങൾ ഇപ്രകാരമെല്ലാമിരിക്കുമ്പോൾ ശാസ്ത്രിയുടെ അച്ഛൻ ദീനംപിടിച്ചു കിടപ്പാകയും, ശാസ്ത്രിക്കു അടിയന്തരത്തിൽ ചിററൂൎക്കു് പോകേണ്ടിവരുകയും ചെയ്തു. ദീനക്കാരനായ പിതാവിൻെറ സമീപത്തിലിരുന്നു് അദ്ദേഹത്തിനെ ശുശ്രൂഷിക്കത്തക്കവണ്ണം ചിററൂരിൽ തനിക്കൊരു ജോലികിട്ടിയാൽ കൊള്ളാമെന്നും അതിലേക്കു വേണ്ട സഹായം ചെയ്യണമെന്നും ശാസ്ത്രി തൻെറ സംരക്ഷകനായ കാസമേജർധാരയോടപേക്ഷിച്ചു. ശാസ്ത്രിയെ സഹായിക്കുന്ന കാൎയ്യത്തിൽ അദ്ദേഹത്തിനു സദാ സന്തോഷമേ ഉണ്ടായിരുന്നുള്ളു. ആകയാൽ, അദ്ദേഹം ഉടൻതന്നെ കലക്ടരുടെ പേൎക്കു ഒരെഴുത്തു കൊടുക്കയും, ഏതാനും ദിവസം കഴിയുന്നതിനു മുൻപു് ശാസ്ത്രിക്കു് ചിററൂരിലെ സബ്ബ്കോടതിയിൽ ൨൦-ഉറുപ്പിക ശമ്പളത്തിൽ ഹെഡ്ക്ലാൎക്കു പണി കിട്ടുകയും

ചെയ്തു. അവിടത്തെ ജോലിക്കുറവിനാൽ ഉപരി പഠിത്തത്തിന്നു വേണ്ടസമയവും ശാസ്ത്രിക്കു ലഭിച്ചു. ശാസ്ത്രി അതിനെ വേണ്ടതുപോലെ വിനിയോഗിക്കയും ചെയ്തു. ഈ കാലത്താണ് ശാസ്ത്രി തെലുങ്ക്, ഹിന്ദുസ്ഥാനി, പെർഷ്യൻ, കന്നടം എന്നീ ഭാഷകൾ അഭ്യസിച്ചതു്. ഈ വിഷയത്തിൽ അദ്ദേഹം പ്രദർശിപ്പിച്ച ചൊറുക്കും സാമർത്ഥ്യവും പ്രത്യേകം പറയത്തക്കതായിരുന്നു. ഇപ്രകാരം സിദ്ധിച്ച നാനാഭാഷാപരിജ്ഞാനംകൊണ്ടു് കോട്ടിലെ റിക്കാട്ടുകളെല്ലാംശാസ്ത്രി തന്നത്താൻ തർജ്ജമ ചെയ്കയും, മാറിമാറിവന്നുകൊണ്ടിരുന്ന ജഡ്ജിമാരെല്ലാം ശാസ്ത്രിയുടെ അസാധാരണമായ സാമർത്ഥ്യം കണ്ടു് വിസ്മയിക്കയും ചെയ്തു. പിതാവിന്റെ മരണാനന്തരം ഷിറശ്ശർ വിട്ടു പോകണമെന്നു് ശാസ്ത്രിക്കു മോഹം തോന്നി. ആ സമയം, അദ്ദേഹത്തിന്റെ ഭാഗ്യാതിരേകത്താൽ, മദ്രാസ് സുപ്രീം (ഉയന്ന) കോടതിയിലെ ഇന്റർപ്രറാർ, (ദ്വിഭാഷി) സ്ഥാനം ഒഴിവാകയും ഒരു പരീക്ഷ നടത്തി അതിൽ ഉയന്നു ജയിക്കുന്ന ആളിന്നു ആ സ്ഥാനം നല്കുമെന്നു് കോട്ടിൽനിന്നു തീരുമാനിക്കയും ചെയ്തു. ഈ വിവരം ഉടനെതന്നെ മിസ്റ്റർ കാസമേജർ ശാസ്ത്രിയെ തെര്യപ്പെടുത്തുകയും പരീക്ഷയിൽ ചേരുന്നതിന്നു അപേക്ഷയയയ്ക്കാൻ ആവശ്യപ്പെടുകയും ചെയ്തു. മേൽവിവരിച്ചപ്രകാരം ബഹുഭാഷകൾ പഠിച്ചതു് ശാസ്ത്രിക്കു ഇപ്പോൾ വലിയ ഉപകാരമായിത്തീർന്നു. തമി

ഴ്, തെലുങ്ക്, മറാത്തി, കന്നടം, ഹിന്തുസ്ഥാനി, പെർഷ്യൻ ഇംഗ്ലീഷ് ഇത്രയും ഭാഷകളിൽ പരീക്ഷിക്കപ്പെടാൻ താൻ സന്നദ്ധനാണെന്നു കാണിച്ച് ശാസ്ത്രി അപേക്ഷ അയയ്ക്കുകയും താമസിയാതുണ്ടായ പരിക്ഷയിൽ മററുള്ളവരെ അപേക്ഷിച്ച് അദ്ദേഹത്തിനുണ്ടായിരുന്ന കൂടുതൽ യോഗ്യത പ്രത്യക്ഷീഭവിക്കയും ചെയ്തു. ഇതിന്നു ശേഷം മേൽ പറയപ്പെട്ട ഇൻററർപ്രാറർ— സ്ഥാനം ശാസ്ത്രിക്കു തന്നെ നൽകപ്പെട്ടു എന്നു വിശേഷിച്ചു പറയണമെന്നില്ലല്ലൊ.

സുപ്രിംകോട്ടിലെ ദ്വിഭാഷിസ്ഥാനത്തിലും ഖ്യാതി സമ്പാദിപ്പാൻ ശാസ്ത്രിയ്ക്കു വേണ്ടുവോളം സന്ദർഭങ്ങളുണ്ടായി. ജഡ്ജിമാരോടു അടുത്തു സംസർഗ്ഗം ചെയ്വാൻ ഈ ജോലി അദ്ദേഹത്തിനെ ശക്തനാക്കിയതുമൂലം, ഭാഷാന്തരീകരണത്തിൽ അദ്ദേഹം പ്രകടിപ്പിച്ച അക്ലിഷ്ടതയും ചൊവ്വക്കം അവർ കണ്ടറിവാൻ സംഗതിയായി. അദ്ദേഹം ദിവസം പ്രതി അവരുടെ അഭിപ്രായത്തിൽ അധികമധികം ഉയൎന്ന് കയറുകയും, അവരുടെ വളൎന്നുവന്ന ബഹുമതി ഹേതുവായിട്ട് അവർ പലപ്പോഴും അദ്ദേഹത്തെ മുൻപിൽ നിൎത്തിക്കൊണ്ടു സ്തുതിക്കാൻ പ്രവൃത്തി സംഗതിയാകയും ചെയ്തു. ദക്ഷിണ ഇൻഡ്യയിലെ ഭാഷകളെല്ലാം വശമാക്കിയ ശേഷം അദ്ദേഹം തൻെറ ശ്രദ്ധയെ യൂറോപ്യഭാഷകളിൽ പതിച്ചു. 'ഫ്രഞ്ച്' ഭാഷയും 'ലത്തീൻ' ഭാഷയും അദ്ദേഹം ക്ഷ

ണത്തിൽ പഠിക്കയും, അവയിലെ വിലമതിപ്പാൻ വഹിയാത്ത സമ്പൽസ്സമൃദ്ധി അദ്ദേഹത്തിനു പ്രത്യക്ഷപ്പെടുകയും ചെയ്തു. ഇപ്രകാരമിരിക്കുമ്പോൾ ഒരു ദിവസം ഫ്രഞ്ചുഭാഷയിൽ നിന്നു ഭാഷാന്തരം ചെയ്യേണ്ട ആവശ്യകത കോട്ടിൽ ഉണ്ടാവുകയും അപ്പോൾ ശാസ്ത്രി അതു താൻ ആവാം എന്നു കയറിപ്പറകയും ചെയ്തു. അന്ന് കോട്ടിലെ പ്രധാന ഉദ്യോഗസ്ഥനായിരുന്ന 'ഗാംബിയർ' ധുര ഇതു കേട്ടിട്ട് അമ്പരന്നുപോയി. എങ്കിലും അതിന്നു അനുവാദം നൽകാതിരുന്നില്ല. ഏതാനും നിമിഷങ്ങൾക്കുള്ളിൽ വസ്തുത അദ്ദേഹത്തിനു ബോധമാവുകയും തർജ്ജമയുടെ സൂക്ഷ്മതകണ്ടു് അദ്ദേഹം പൂർവാധികം വിസ്മയിക്കയും ചെയ്തു. അന്നുമുതൽ രംഗനാഥശാസ്ത്രി ജഡ്ജിമാരുടെ വലിയ ഇഷ്ടനായിത്തീൎന്നു. പിന്നീട് അവർ ശാസ്ത്രിയെ കൂടക്കൂടെ സ്വഗൃഹങ്ങളിലേക്കു ക്ഷണിക്കയും മിക്ക ഒഴിവു ദിവസങ്ങളേയും ശാസ്ത്രി അവരോടൊന്നിച്ചുള്ള സംഭാഷണങ്ങളിൽ നയിക്ക എന്ന മട്ടാവുകയും ചെയ്തു. അന്നത്തെ ന്യായാധിപതിമാരിൽ ഒരാൾ ശാസ്ത്രിക്കു കൊടുത്തിട്ടുള്ള സട്ടിഫിക്കററിൽനിന്നു് ആ മഹാനു് അദ്ദേഹത്തിന്റെ നേൎക്കുണ്ടായിരുന്ന ബഹുമാനം പ്രത്യക്ഷീഭവിക്കുന്നതാണു്. അതിൽ ഇപ്രകാരം പറഞ്ഞിരിക്കുന്നു: 'എന്റെ അനുഭവത്തിൽ പെട്ടിട്ടുള്ള ദ്വിഭാഷികളിൽ വെച്ചു അങ്ങു് പ്രഥമഗണനീയൻ എന്നു പറയുന്നതിൽ എനിക്കു യാതൊരു സംശയവും ഇല്ല. ഹിന്ദുഭാഷകളിൽ നിന്നൊന്നു

മാത്രമല്ല, യൂറോപ്യഭാഷകളിൽ നിന്നുകൂടി അങ്ങ യുടെ ഭാഷാന്തരീകരണം കേൾക്കാൻ സംഗതിയായിട്ടുള്ള എനിക്ക് ഒരൊററ സന്ദൎഭത്തിൽ പോലും അങ്ങേ തിരുത്താൻ ഇട വന്നിട്ടില്ല. കോട്ടിലെ ഒരുദ്യോഗസ്ഥൻ എന്ന നിലയിലും അങ്ങേപ്പററി കളങ്കരഹിതമായ സദഭിപ്രായമാണ് എനിയ്ക്കുള്ളതു് എന്നു പറയാതെ നിവൃത്തിയില്ല.' രംഗനാഥശാസ്ത്രിക്ക് ഇത്ര വിലയേറിയ സൎട്ടിഫിക്കററുകൾ സമ്പാദിച്ചു കൊടുത്തതായ മദ്രാസു് സുപ്രീംകോടതിയിലെ ദ്വിഭാഷിയുദ്യോഗം അന്നു് ഇന്നത്തെപ്പോലെ നിസ്സാരമായ ഒരു പണിയായിരുന്നില്ല. കോൎട്ടു് ദ്വിഭാഷികൾക്കുള്ള അന്നത്തെ പതിവു്, നിശ്ചിതമായ ശമ്പളമല്ലായിരുന്നു. ആ പണിയ്ക്കുള്ള പ്രതിഫലം 'കമ്മിഷൻ ഫീസ്സ്' ആയിരുന്നു. ബഹുഭാഷാപണ്ഡിതനായ നമ്മുടെ ശാസ്ത്രികൾക്ക് ഈ കമ്മിഷൻ വകയിൽ ൨൦൦൦-ത്തിനു മേൽ ൨൫൦൦ വരെ ഉറുപ്പിക പ്രതിമാസം കിട്ടി വന്നിരുന്നു. സംസ്കൃതഭാഷയിലും അദ്ദേഹത്തിനു നല്ല പാണ്ഡിത്യമില്ലാതിരുന്നില്ല. ഹിന്തു ലാ സംബന്ധിച്ചു് തൎക്കപ്പെടുന്ന ഭാഗങ്ങളെപ്പററി അദ്ദേഹം കൊടുത്തുവന്ന വ്യാഖ്യാനം പ്രത്യക്ഷബോധകവും സംശയരഹിതവും ആയി തോന്നുകയാൽ പ്രധാനപ്പെട്ട യാതൊരു തൎക്കങ്ങളും അദ്ദേഹത്തിന്റെ അഭിപ്രായം ചോദിക്കാതെ തീരുമാനിക്കുക പതിവില്ലെന്നായിത്തീൎന്നു. ഇക്കാൎയ്യത്തിൽ 'സർ. ക്രിസ്റ്റഫർ റാ

ലീസൺ' എന്ന ന്യായാധിപതി അദ്ദേഹത്തെ സവിശേഷം അഭിനന്ദിച്ചിട്ടുണ്ടു്. മദ്രാസ് സർവ്വ കലാശാലയുടെ സ്ഥാപനത്തിങ്കൽ രംഗനാഥശാസ്ത്രി 'ഫെല്ലൊ' എന്നു പറയാറുള്ള അതിലെ ഒ രംഗമായിത്തീൎന്നതു ഈ മഹാന്റെ ഉത്സാഹത്താലായിരുന്നു. 'സർ ചാർലസ്സ് ട്രെവിലിയൻ' എന്ന ധീര ൧൮൫൯-ൽ മദ്രാസ് ഗവൎണ്ണരായി ഭവിച്ചപ്പോൾ, സർ. ക്രിസ്റ്റഫർ, ശാസ്ത്രിയെ മദ്രാസിലുള്ള ഇൻഡ്യാക്കാരായ വിജ്ഞന്മാരിൽ പ്രഥമഗണനീയനാണെന്നു പറഞ്ഞു് അദ്ദേഹവുമായി പരിചയപ്പെടുത്തി. അതിൽപ്പിന്നെ, ഗവൎണ്ണരായ സർ ചാർലസ്സ് ധീരയ്ക്കു് ശാസ്ത്രിയുടെ പേരിലുള്ള ബഹുമതി ക്രമേണ വൎദ്ധിക്കയും അദ്ദേഹം ശാസ്ത്രിയെ പലപ്പോഴും തന്റെ ഉദ്യോഗനികേതമായ 'ഗവൎമ്മെന്റ് ഹൌസിൽ' വരുത്തി ഹിന്തുക്കളുടെ സാമുദായികകാൎയ്യങ്ങളിൽ ശാസ്ത്രിയുടെ അഭിപ്രായം ചോദിയ്ക്കുകയും ചെയ്യാനിടയായി.

൧൮൬൨-ാമത്തെ ഇംഗ്ലീഷുവൎഷത്തിൽ, സ്മാൾ ക്കാസ്സ് കോട്ടിലെ ഒരു ന്യായാധിപസ്ഥാനം ഒഴിവു വന്നപ്പോൾ, രംഗനാഥശാസ്ത്രിയെ അതിലേക്കു നിയമിക്കണമെന്നു് ആലോചനയുണ്ടായി. എന്നാൽ 'ശാസ്ത്രി' ഒരു ഇൻഡ്യാക്കാരനാണെന്നുള്ള കാരണത്താൽ അതിനു പ്രതികൂലികളും വളരെപേർ ഉണ്ടായിരുന്നു. എങ്കിലും, ഗവൎണ്ണർ സർ ചാർലസ് ധീര അതൊന്നും വകവയ്ക്കാഞ്ഞതിനാൽ ശാസ്ത്രി തന്നെ

ആ തല്ക്കാല ഒഴിവു സംബന്ധിച്ചു് ന്യായാധിപ സ്ഥാനം വഹിക്കാൻ നിയമിക്കപ്പെട്ടു. ഈ പുതിയ ഉദ്യോഗത്തിൽ ശാസ്ത്രി പ്രദൎശിപ്പിച്ച സാമൎത്ഥ്യം അദ്ദേഹത്തിന്റെ പ്രതികൂലികൾക്കു പോലും ആരംഭത്തിലുണ്ടായിരുന്നഭയത്തേയും, ദുരഭിപ്രായങ്ങളേയും കേവലം മിത്ഥ്യയാക്കിത്തീൎത്തു. അനന്തരം, ശാസ്ത്രി ഏതു നിലയിലും ശോഭിക്കുന്ന ഒരു വിശിഷ്ടപുരുഷനാണെന്നുള്ള ശ്രുതി സൎവ്വത്ര വേഗത്തിൽ പരന്നു. ഇപ്രകാരം സ്മാൾക്കാസ്സ് കോൎട്ടിലെ ഒരു ന്യായാധിപതിയായി അദ്ദേഹം ൧൮൭൭-ാമാണ്ടുവരെ കാൎയ്യം വിചാരിച്ചു പോരുകയും, ൧൮൭൭ഫെബ്രുവരി ൨൨-ാം തീയതി തൽസ്ഥാനത്തിൽ സ്ഥിരപ്പെടുത്തപ്പെടുകയും ചെയ്തു.

ബുദ്ധിയുടെ തീക്ഷ്ണതയും ബഹുഭാഷാഭിജ്ഞതയും കൊണ്ടു് സ്മാൾക്കാസ്സ കോൎട്ടിലെ നിത്യജോലികൾ തീൎക്കുന്നതിനു ശാസ്ത്രിക്കു അധികമായ സമയവ്യയം വേണ്ടിവന്നില്ല. ആ ജോലികളെല്ലാം അദ്ദേഹം രണ്ടുമൂന്നു മണിക്കൂർകൊണ്ടു് തീൎത്തുകളക പതിവായിരുന്നു. കൃത്യനിൎവ്വഹണത്തിൽ പ്രദൎശിപ്പിച്ച ഒരം ചുരുക്കം സാമൎത്ഥ്യവുംകൊണ്ടും, സഹജങ്ങളായിത്തന്നെ അദ്ദേഹത്തിനുണ്ടായിരുന്ന സൌജന്യാദി സൽഗുണങ്ങൾകൊണ്ടും, രംഗനാഥശാസ്ത്രി ആ കോൎട്ടിനെ അലങ്കരിച്ചിട്ടുള്ള ന്യായാധിപന്മാരിൽ ഒരുത്തമപുരുഷനായി ഇപ്പോഴും സ്മരിക്കപ്പെട്ടുവരുന്നു. കോട്ടുജോലികൾ കഴിച്ചു് ശേഷിച്ച സമയത്തെ വൃഥാ

കളയാതെ വീണ്ടും ചില ഭാഷകളുടെ അഭ്യസനത്തിനായി അദ്ദേഹം വിനിയോഗിച്ചു. 'അറബി' അദ്ദേഹം ഇപ്രകാരം പഠിച്ച ഒരു ഭാഷയായിരുന്നു. അതു വേഗത്തിൽ പഠിച്ചു എന്നു മാത്രമല്ല, അതിലെ ഉത്തമഗ്രന്ഥകാരന്മാരായ 'ഹാഫീസ്സ്', 'സാദി', എന്നീ മഹാന്മാരുടെ കൃതികളെ ആസ്വദിച്ചിട്ടുണ്ടായ രസം കൊണ്ടു് അവയുടെ ഏററവും വിശിഷ്ടഭാഗങ്ങൾ ഹൃദിസ്ഥമാക്കി വെയ്ക്കുന്ന കൃത്യത്തെ ഒരു ബഹുമാനമായി ഗണിക്കയും ചെയ്തു. പ്രവേശിച്ച ജ്ഞാനമാർഗ്ഗങ്ങളിൽ എല്ലാം അദ്ദേഹം ത്വരയോടെ മുന്നോട്ടു ഗമിക്കയും, അദ്ദേഹത്തിൻെറ പാണ്ഡിത്യം ഒരു പ്രധാന സംഭാഷണവിഷയമായി ബ്ഭവിക്കയും ചെയ്തു. മുറയ്ക്കു മാറി മാറി വന്നുകൊണ്ടിരുന്ന മദ്രാസിലെ ഗവൎണ്ണർമാരെല്ലാം അദ്ദേഹത്തിൻെറ വിശ്വസ്തമിത്രങ്ങളായി തിരുകയും അദ്ദേഹത്തിൻെറ നേക്കു് വിശേഷ ബഹുമതി പ്രകടിപ്പിക്കയും ചെയ്തു.

'പച്ചയപ്പാധമ്മസ്വത്തുക്കളുടെ' ക്ഷേമവിഷയത്തിൽ ഉൽസുകനായിരുന്ന നമ്മുടെ ശാസ്ത്രി ൧൮൭൧-ൽ അവയുടെ ഒരു ട്രസ്റ്റിയായി നിയമിക്കപ്പെട്ടു. വിക്ടോറിയാമഹാരാജ്ഞിയ്ക്കു് ഇൻഡ്യയുടെ ചക്രവത്തിനിപദം' നല്കുന്നതിനായി ൧൮൭൭-ൽ ഡൽഹിയിൽ വിളിച്ചു കൂട്ടിയ 'ഇംപീരിയൽ അസ്സംബ്ളേജ്' എന്ന മഹായോഗത്തിലേക്കു് അദ്ദേഹം ക്ഷണിക്കപ്പെടുകയും, അവിടെവെച്ചു് അന്

ത്തെ വൈസ്രായി അവൎക്കു അദ്ദേഹത്തിനു ഇൻഡ്യാ ഗവൎമ്മേണ്ടിന്റെ വിശ്വാസതാസൂചകമായ ഒരു സൎട്ടിഫിക്കേറ്റും ഒരു ബഹുമതിമുദ്രയും സമ്മാനിക്കയും ചെയ്തു. ൧൮൭൮-ാമാണ്ടിൽ അദ്ദേഹം പെൻഷൻപറ്റി ഉദ്യോഗത്തിൽ നിന്നു് ഒഴിഞ്ഞു. സ്തുതിപ്പെട്ട തന്റെ സൎവീസുമൂലം അദ്ദേഹം അതിന്നു ശേഷം മദ്രാസിലെ നിയമനിൎമ്മാണ സഭയിൽ ഒരു അനുദ്യോഗസ്ഥ സാമാജികനായി നിയമിക്കപ്പെട്ടു. ൧൮൭൯-ൽ ഹൈദരബാദിലെ പ്രധാന മന്ത്രിയായ സർ. സാലർജങ്ങ് ൨,൦൦൦-ഉറുപ്പിക മാസപ്പടിയുള്ള തന്റെ പ്രൈവറ്റ സിക്രട്ടറി സ്ഥാനം വഹിപ്പാൻ മനസ്സുണ്ടോ എന്നു ശാസ്ത്രിയോടു ചോദിക്കയുണ്ടായി. എന്നാൽ തന്റെ അന്ത്യകാലത്തെ ഗ്രന്ഥകാലക്ഷേപത്തിലും പൌത്രന്മാരുടെ വിദ്യാഭ്യാസത്തിലുമായി വിനിയോഗിക്കണമെന്നുള്ള മോഹം ബലമായിരുന്നതുകൊണ്ടു് ആ യവസരത്തെ അദ്ദേഹം ത്യജിക്കയാണു് ചെയ്തതു്. പക്ഷെ, വിധിബലം ഹേതുവായിട്ടു് ഈ മോഹം സാധിച്ചുകൊൾവാൻ അദ്ദേഹം ശക്തനായിബ്ഭവിച്ചില്ല. അധികം താമസിയാതെ, ൧൮൮൧-ജൂലൈമാസത്തിൽ, അദ്ദേഹം കാലഗതിയെ പ്രാപിച്ചു.

രംഗനാഥശാസ്ത്രിക്കു സാധാരണയിൽ കവിഞ്ഞ ഉയരം ഉണ്ടായിരുന്നു. അദ്ദേഹത്തിന്റെ ശരീരത്തിൽ സവിശേഷം പ്രകാശിച്ച മാംസവളൎച്ചയും

വാ, മററുള്ളവർ ബോധപ്പെടുത്തിത്തുടങ്ങിയാൽ അതിനു ഉൾപ്പെടുന്നതും, യുക്തികൊണ്ടു മററുള്ളവരെ ബോധപ്പെടുത്തുന്നതുമായ ഒന്നായിരുന്നു.

രംഗനാഥശാസ്ത്രിയുടെ വിജയങ്ങൾക്കുള്ള മുഖ്യ കാരണം, ദിനകൃത്യനിർവ്വഹണത്തിൽ യന്ത്രങ്ങൾക്കെന്നപോലെ അദ്ദേഹത്തിനുണ്ടായിരുന്ന ആ സമയനിശ്ചയംതന്നെ ആയിരുന്നു. സമീപസ്ഥന്മാരിൽ ആക്കെങ്കിലും സമയമറിയണമെന്നുണ്ടായിരുന്നാൽ അദ്ദേഹം അപ്പോൾ ഏതുകൃത്യത്തിൽ ഏർപ്പെട്ടിരുന്നു എന്നറിഞ്ഞാൽ മതിയായിരുന്നു; അല്ലാതെ, നാഴികമണിയുടേയോ മറേറാ ആവശ്യകത അശേഷം വേണ്ടിയിരുന്നില്ല. വ്യായാമവിഷയത്തിൽ അദ്ദേഹത്തിനുണ്ടായിരുന്ന താല്പൎയ്യത്തെ ഒരുതരം ഭ്രാന്തെന്നുതന്നെ പറയാം. അദ്ദേഹം ഇതിലേക്കായി നീക്കിവച്ചിരുന്നതു് പുലർകാലത്തിലെ പ്രാരംഭമണിക്കൂറുകളായിരുന്നു. ഇൻഡ്യയിലെ നാടൻ അഭ്യാസങ്ങളുടെ നേൎക്കു വലിയ ബഹുമാനമുണ്ടായിരുന്ന അദ്ദേഹം, കാലത്തു നാലുമഞ്ചും മണിക്കു മദ്ധ്യേ, മുടങ്ങാതെ, ദേഹാഭ്യാസം ചെയ്തുവന്നു. അഞ്ചുമണി കഴിഞ്ഞാലുടൻ കുതിരസ്സവാരി തുടങ്ങും. സവാരിചെയ്യുമ്പോൾ ഉള്ള അദ്ദേഹത്തിന്റെ നിശ്ചലമായ ഇരിപ്പിനെക്കണ്ടു് ഇംഗ്ലീഷുമനുഷ്യർകൂടി വിസ്മയിച്ചുപോയിട്ടുണ്ടു്. സായംകാലമെല്ലാം ബഹുദൂരം നടന്നുസഞ്ചരിക്കുന്നതിൽ വിനിയോഗിച്ചുവന്നു. ഈ നടവടികൾക്കു മരണംവരെ

അദ്ദേഹം ഭംഗംവരുത്തിയിട്ടില്ല. തന്റെ ജീവിതകാലത്തിൽ ഒരുദിവസംപോലും കിടപ്പിലാവാൻ സംഗതിയാകാത്തതു്, വ്യായാമവിഷയത്തിൽ അദ്ദേഹത്തിനുണ്ടായിരുന്ന ആ നിഷ്ഠയുടെ ഫലമാണെന്നു പറയുന്നതിൽ സംശയം ലേശംപോലും വേണ്ടാ. പകൽസമയത്തിൽ ആറുമണിക്കൂറിൽ കുറയാതെ അദ്ദേഹം ഗ്രന്ഥപാരായണത്തിൽ വ്യയം ചെയ്തുവന്നു. അദ്ദേഹം മരിച്ചതുകൂടി പുസ്തകവും കയ്യുമായിട്ടാണെന്നു പറയുന്നതിൽ അതിശയോക്തിയൊന്നുമില്ല. താൻ ചെയ്യാൻതുടങ്ങിയ ഏതു പ്രവൃത്തിയേയും പൂർത്തിയായിച്ചെയ്ക എന്നല്ലാതെ പാതിയാക്കി വയ്ക്കുയെന്ന സമ്പ്രദായമേ അദ്ദേഹത്തിനു വശമില്ലായിരുന്നു. മനസ്സാക്ഷിയെ പ്പിച്ചു നടക്കുന്ന ആളായിരുന്നതിനാൽ വ്യാജമെന്നുള്ളതിനോടു്, അതിന്റെ രൂപഭേദങ്ങളിലെല്ലാം, അദ്ദേഹത്തിനു ബലമായ വെറുപ്പുണ്ടായിരുന്നു. അറിവുവിഷയത്തിൽ രംഗനാഥശാസ്ത്രി ഇൻഡ്യയിൽ ഒരു അത്യുന്നതപദത്തിനു് അർഹനായിത്തീൎന്നു. മിസ്റ്റർ ജോർജ്ജ്നോട്ടർ ൧൮൫൩-ൽ പാർലമേൻറുസഭാസമക്ഷം തെളിവുകൊടുത്ത സന്ദർഭത്തിൽ രഗനാഥശാസ്ത്രിയേപ്പററി ഇപ്രകാരം പറഞ്ഞിരിക്കുന്നു:—'അദ്ദേഹം പ്രബലതയായ ബുദ്ധിശക്തിയോടുകൂടിയ ഒരു യുവാവാണു്. നമ്മുടെ പ്രസിദ്ധപ്പെട്ട രണ്ടു സൎവ്വകലാശാലകളിൽപോലും അദ്ദേഹം ക്കേംവികേംക്കുമായിരുന്നു. പ്രായമേറിയ കാലത്തിൽ ബുദ്ധിശ്യ

ടെ ശക്തിയ്ക്കും പ്രൗഢതയ്ക്കും അദ്ദേഹം യാതൊരു യൂറോപ്യനോടും തുല്യമായ പ്രസിദ്ധിയെ പ്രാപിച്ചിട്ടുണ്ടു". വലിയ വ്യതിയാനങ്ങളൊന്നും കൂടാതെ ഏകരീതിയിൽ ഇരുന്ന അദ്ദേഹത്തിന്റെ ജീവിത സമ്പ്രദായംകൊണ്ടും സമയനിഷ്ഠയാൽ നിയമിക്കപ്പെട്ട സ്വഭാവങ്ങളുടെ സൽഫലമായിത്തീൎന്ന ആ നിരന്തരമായ മനഃപ്രസന്നതകൊണ്ടും അദ്ദേഹം അതിവിപുലമായ അറിവുസമ്പാദിക്കാൻ ശക്തനായി ഭവിച്ചു.


കേരള സാഹിത്യ അക്കാദമി

## ശീതോഷ്ണാവസ്ഥയും ജീവിവൎഗ്ഗങ്ങളും.

ഭൂമി ആകൃതിയിൽ ഒരു ഗോളംപോലെ ആണെന്നു നിങ്ങൾ കേട്ടിരിക്കുമല്ലൊ. എന്നാൽ അതു നാലുവശത്തും ഒരുപോലെ ഉരുണ്ട പൂൎണ്ണഗോളമല്ല. അതിന്റെ മദ്ധ്യം അസാരം ഉന്തി വൃത്തം കൂടിയും, അവിടെ നിന്നു വടക്കും തെക്കുമുള്ള ഭാഗങ്ങൾ ക്രമേണ വൃത്തം കുറഞ്ഞും, ധ്രുവങ്ങൾ രണ്ടും ഒന്നു പരന്നും ഇരിക്കുന്നു.

ഭൂമി ഒരു അച്ചുതണ്ടിൽ എന്നപോലെ സൂൎയ്യനെ നോക്കി ദിവസേന മറിഞ്ഞുകൊണ്ടിരിക്കയാണു്. ഇതിനെ 'ഭൂഭ്രമണം', അല്ലെങ്കിൽ ഭൂമിയുടെ 'ആഹ്നികചലനം' എന്നു പറയുന്നു. ഇതിനാലത്രെ ഭൂതലത്തിൽ പകൽ രാത്രി ഭേദങ്ങൾ ഉണ്ടാകുന്നതു്. ഒരു പകലിൽ സൂൎയ്യന്നു് അഭിമുഖമായി വരുന്ന ഭൂവൎദ്ധത്തിൽ മുഴുവനും സൂൎയ്യകിരണങ്ങൾ പതിക്കുന്നു. എന്നാൽ ഇതു് എല്ലായിടത്തും ഒന്നുപോലെ ആയിരിക്കുന്നില്ല. ഭൂമദ്ധ്യം അസാരം ഉന്തിയിരിക്കുന്നു എന്നു പറഞ്ഞുവല്ലൊ. ആകയാൽ അവിടം മററു ഭാഗങ്ങളെക്കാൾ സൂൎയ്യനോടടുത്തിരിക്കയും തൽക്കിരണങ്ങൾ അവിടെ ശക്തിമത്തിയായിരിക്കയും ചെയ്യുന്നു. മദ്ധ്യത്തിൽ നിന്നു് വടക്കും തെക്കുമുള്ള ഭാഗങ്ങൾ സൂൎയ്യനിൽ നിന്നു ക്രമേണ അകന്നിരിക്കയാൽ സൂൎയ്യരശ്മികൾക്കു അവിടെ ശക്തി കുറഞ്ഞു പോകുന്നു.

സൂൎയ്യന്റെ നേക്കുള്ള മറിച്ചിൽ കൂടാതെ, ഭൂമിക്കു, വേറൊരു ചലനം കൂടിയുണ്ടു്. ഇതു സൂൎയ്യനെച്ചുററിയുള്ള പ്രദക്ഷിണമാകുന്നു. ഒരു പ്രദക്ഷിണം പൂൎത്തിയാകുന്നതിന്നു് ൩൬൫-ൽ ചില്വാനം ദിവസം വേണം. ഈ കാലത്തെ ആകുന്നു ഒരു വൎഷം' എന്നു നാം പറയുന്നതു്. ഈ പ്രദക്ഷിണകാലത്തിൽ ഭൂമി ഭിന്നസ്വഭാവങ്ങളുള്ള ആകാശദേശങ്ങളിൽ കൂടി ഗമിക്കാൻ സംഗതിയാകുന്നു. ഇതിനാലാ

ണ് ഭൂതലത്തിൽ ഋതുഭേദങ്ങൾ ഉണ്ടാകുന്നതു. ഭൂമിയുടെ ദിനംപ്രതിയുള്ള ഭ്രമണവും സൂൎയ്യനെച്ചുററിയുള്ള പ്രദക്ഷിണവും ഏകകാലത്തിൽ നടന്നുകൊണ്ടിരിക്കുന്നു. പ്രദക്ഷിണസമയത്തിൽ ഭൂമിയുടെ ധ്രുവങ്ങൾ രണ്ടും സൂൎയ്യനിൽ നിന്നു സമാന്തരങ്ങളായിട്ടല്ലാ വൎത്തിക്കുന്നതു്. ഒരററം സൂൎയ്യന്റെനേക്കു കൂടുതലായി തിരിഞ്ഞടുത്തും, മററെ അററം അത്രയ്ക്കും അകന്നും ഇരിക്കുന്നു. സൂൎയ്യനെ അപേക്ഷിച്ചുള്ള ഭൂമിയുടെ ഈ നില പ്രത്യേകം സ്മരണീയമാണു്. എന്തെന്നാൽ, ഈ നിലയും ഭൂമിയുടെ ആകൃതിയും ചേൎന്നു്, സൂൎയ്യകിരണങ്ങൾക്കു ഭൂതലത്തിൽ എല്ലായിടവും ഒന്നുപോലെ പതിക്കാൻ പാടില്ലാതാക്കിത്തീൎക്കുന്നു. ഇതുകാരണം, ഉത്തരദക്ഷിണായനങ്ങളുടെ അതിൎത്തികൾക്കകത്തുള്ള ഭൂഭാഗത്തിൽ മാത്രം സൂൎയ്യരശ്മികൾ ഏറെക്കുറെ ഋജുവായി പതിക്കയും, അതിനു വടക്കും തെക്കും ക്രമേണ ചരിഞ്ഞുചെന്നു വീഴുകയും ചെയ്യുന്നു. ചരിഞ്ഞ രശ്മികൾ അവയുടെ ചരിവു ഹേതുവായി കൂടുതൽ സ്ഥലത്തിൽ പതിച്ചു് ചിതറിപ്പോകുന്നു. ആകയാൽ, ഉത്തരദക്ഷിണായനസീമകൾക്കു വടക്കും തെക്കുമുള്ള ഭൂഭാഗങ്ങൾ ക്രമേണ ശീതതരങ്ങളായും മേല്പടി സീമകൾക്കകത്തുള്ള ഭൂമദ്ധ്യം സൂൎയ്യന്റെ ഋജുവായ ഉഗ്രകിരണങ്ങൾ ഏററു് വളരെ ഉഷ്ണമുള്ളതായും ഭവിക്കുന്നു.

കേരള സാഹിത്യ അക്കാദമി

ശീതോഷ്ണക്രമമനുസരിച്ച് ഭൂതലത്തെ അഞ്ചായി വിഭജിക്കാം. ഒന്നമദ്ധ്യത്തിൽ നിന്നു വടക്കും തെക്കും ൨൩॥ ? ഡിഗ്രി ദൂരത്തിലുള്ള സ്ഥലത്തിനു 'മദ്ധ്യവൃത്തം' എന്നൊ, 'ഉഷ്ണ*മേഖല' എന്നൊ പറയാം. ഇതിനകത്തു് പതിക്കുന്ന സൂൎയ്യരശ്മികൾ അതിതീവ്രങ്ങളാകുന്നു. ഉത്തരദക്ഷിണ ധ്രുവങ്ങളെ ചുററി ൨൩-ഡിഗ്രിവരെ വ്യാപിച്ചു കിടക്കുന്ന ഭൂഭാഗങ്ങളെ 'ധ്രുവവൃത്തങ്ങൾ' അല്ലെങ്കിൽ 'ശീതമേഖലകൾ', എന്നു് പറയുന്നു. ഈ മേഖലകളിൽ ശൈത്യം അതി ദുസ്സഹമാണു്. ഇവയ്ക്കും ഉഷ്ണമേഖലയ്ക്കും മദ്ധ്യേകിടക്കുന്ന പ്രദേശങ്ങളെ 'സമശീതോഷ്ണമേഖലകൾ' എന്നു വിളിക്കാം. അവിടെ ശൈത്യവും ഉഷ്ണവും കഠിനങ്ങളായിരിക്കാതെ വളരെ സുഖകരമായിരിക്കുന്നു.

ഉഷ്ണമേഖലയിൽ രാത്രിയും പകലും ഏറെക്കുറെ സമങ്ങളാണു്. അതായതു, ദൈൎഘ്യത്തിൽ രാത്രിയ്ക്കും പകലിനും തമ്മിലുള്ള വ്യത്യാസം സ്വല്പമേ ഉള്ളു. ഈ വ്യത്യാസം വടക്കോട്ടും തെക്കോട്ടും ക്രമേണ കൂടിക്കൊണ്ടിരിക്കുന്നു. എന്നാൽ ധ്രുവദേശങ്ങളുടെ അവസ്ഥ ഒന്നു വേറെതന്നെയാണു്. ഭൂധ്രു

---

? ഒരു 'ഡിഗ്രി' ഏകദേശം ൭൦ ഇംഗ്ലീഷുമൈൽ ആകുന്നു.

* ഈ മേഖലയുടെ തെക്കും വടക്കുമുള്ള അതിൎത്തികളെ ആകുന്നു 'ഉത്തരായനദക്ഷിണായനസീമകൾ' എന്നു മുൻപു പറഞ്ഞിരിക്കുന്നതു്.

വങ്ങൾ അസാരം പരന്നിരിക്കകകൊണ്ടും ഭൂമിയുടെ അക്ഷരേഖ സൂൎയ്യന്റെ നേൎക്കു സ്വല്പം ചെരിഞ്ഞിരിക്കകൊണ്ടും ഭൂമി ദിവസേന തിരിയുമ്പോൾ സൂൎയ്യൻ ധ്രുവവൃത്തവാസികളുടെ ദൃഷ്ടിയിൽ നിന്നു മറയാതെ കുറച്ചുകാലത്തേയ്ക്കു സദാ ദൃശ്യനായിരിക്കുന്നു. അതുപോലെ കുറച്ചുകാലത്തേയ്ക്കു സദാ അദൃശ്യനായും ഭവിക്കുന്നു. ആകയാൽ രണ്ടു ധ്രുവങ്ങളിലും മൂന്നു നാലു മാസങ്ങൾക്കു പകലും രാത്രിയും തുടൎച്ചയായിരിക്കുന്നു. ഒരു ധ്രുവത്തിനു ചുററും പകൽ തുടൎച്ചയായിരിക്കുമ്പോൾ മറേറ ധ്രുവത്തിനു ചുററും രാത്രിയായിരിക്കും എന്നൊരു വ്യത്യാസമേ ഉള്ളു.

ഉഷ്ണമേഖലയിൽ മററു മേഖലകളിലേക്കാൾ ഉഷ്ണം മാത്രമല്ല കൂടുതലായിരിക്കുന്നതു്. വൎഷവും തുലോം കൂടുതലാകുന്നു. സൂൎയ്യന്റെ ഗ്രീഷ്മകിരണങ്ങളാൽ സന്തപ്തമായിരിക്കുന്ന ഈ മേഖലയിൽ വൎഷം നല്ലപോലെ ഉണ്ടാകുമ്പോൾ വിവിധങ്ങളായ കിളിപ്പുകൾ, പുല്പുകൾ, ലതകൾ, ചെടികൾ, വൃക്ഷങ്ങൾ എന്നിവയെല്ലാം ധാരാളമായി ഉത്ഭവിച്ചു വാച്ചു വളരുകയും, അതിഭയങ്കരങ്ങളും മനോഹരങ്ങളുമായ വൻകാടുകൾ ഉത്പതിക്കയും ചെയ്യുന്നു. ഏഷ്യാ, ആഫ്രിക്കാ, അമേരിക്കാ ഈ മൂന്നു ഖണ്ഡങ്ങളിലും ഒന്നുപോലെ ഈ മേഖലയിൽ വിശേഷമായ വൻകാടുകൾ ഉണ്ടു്. അവയിൽവച്ചു് ഏററവും വലുതു്, തെക്കെ അമേരിക്കയിൽ ആമെസോൺ നദീതീരം സംബന്ധിച്ച മഹാവനങ്ങളാക

ന്നു. ഈ വനാന്തരങ്ങളിൽ സൂൎയ്യരശ്മികൾ പതിക്കുന്നില്ലെന്നു തന്നെ പറയാം. അസംഖ്യം വൃക്ഷങ്ങൾ, ബഹുഫലങ്ങളായ ലതകളും പടൎപ്പുകളുംകൊണ്ടു് നിബിഡമായി ബന്ധിക്കപ്പെട്ടു്, അതിതീവ്രങ്ങളായ സൂൎയ്യരശ്മികളോടു പൊരുതാനെന്നവണ്ണം ദുഷ്പ്രവേശമായ ഒരു കോട്ടപോലെ ഉയൎന്നു്, ആകാശം മുഴുവൻ മൂടുന്നു. ഈ വനങ്ങളുടെ അന്തരാളത്തിൽ ഗംഭീരഗൎജ്ജനത്തോടുകൂടിയ ജലപ്രവാഹങ്ങൾ തങ്ങളുടെ വക്രഗതി വിട്ടുമാറാതെ അങ്ങുമിങ്ങും ഗമിച്ചുകൊണ്ടിരിക്കുന്നു. നാനാവൎണ്ണങ്ങളും ഭംഗിയേറിയ തൂവലുള്ളവയും ആയ അസംഖ്യം പക്ഷികൾ തങ്ങളുടെ വിവിധസ്വരങ്ങൾ കൊണ്ടു് ഈ മഹാവനത്തെ സദാ ശബ്ദായമാനമാക്കിച്ചെയ്യുന്നു. പലമാതിരി അണ്ണാൻ, കരണ്ടു, മുതലായ ജന്തുക്കൾ ഈ വനങ്ങളുടെ ഒരററം മുതൽ മറെറ അററം വരെ ഭൂസ്പൎശം കൂടാതെ ചാടിയും തൂങ്ങിയും സഞ്ചരിച്ചു ജീവിക്കുന്നു. ഈ വനത്തിലുള്ള ഈച്ച, കൊതുകു്, എറുമ്പു മുതലായ ചെറുതരം പ്രാണികളുടെ സംഖ്യയ്ക്കു അന്തമില്ല. ജീവിവൎഗ്ഗങ്ങളിൽ ദൃശ്യമായുള്ള ഈ നാനാത്വം ഈ മേഖല ഒട്ടുക്കുള്ള ഒരു പൊതുസ്വഭാവമാകുന്നു. ഭൂമിയിൽ ഉള്ളതിൽ വച്ചു് ഏററവും ബലവത്തുകളും ഭയങ്കരങ്ങളും ആയ കടുവാ, പുലി, ആന, സിംഹം മുതലായ മൃഗങ്ങളും, ഏററവും സുന്ദരങ്ങളും, ശോഭനവൎണ്ണങ്ങളും രമ്യസ്വരങ്ങളും ആയ പക്ഷിജാലങ്ങളും, അത്യുപദ്ര

വകാരികളായ കൊതുക തുടങ്ങിയ അല്പപ്രാണികളും, ഏറ്റവും വലിയ വൃക്ഷങ്ങളും ചെടികളും, എല്ലാം ഉഷ്ണമേഖലയുടെ പ്രത്യേക സ്വത്തുകളാകുന്നു. ഈ മേഖലാവാസികളായ മനുഷ്യർ പ്രായേണ കറുത്തോ ഇരുനിറമായോ ഇരിക്കുന്നു. യൈറോപ്യരെപ്പോലു ള്ള വെളുത്ത മനുഷ്യൎക്കു് ഈ മേഖല സ്വാഭാവിക മായ ജന്മദേശമല്ല.

സമശീതോഷ്ണമേഖലകളിൽ കടന്നാലുള്ള സ്ഥി തി ഇതിൽ നിന്നു വളരെ ഭേദിച്ചാണു്. ഈ മേ ഖലകൾക്കും പ്രത്യേകസ്വത്തുകളായി വൃക്ഷലതാദി ജീവിവൎഗ്ഗങ്ങൾ ഉണ്ടു്. എങ്കിലും അവയ്ക്കു നാനാ ത്വവും, വലുപ്പവും, ഭയങ്കരതയും, രമ്യതയും എല്ലാം കുറവാണു്. മനുഷ്യർ പ്രായേണ ധവളഗാത്രന്മാരാ യും പരിശ്രമശീലന്മാരായും ഇരിക്കുന്നു. ഉഷ്ണം ഒരു ക്രമമായും ശൈത്യം ഉഷ്ണമേഖലയുടെ അതിൎത്തി വിട്ടുപോകുന്തോറും കൂടുതലായും, അതിനാൽ മഴ ചിലപ്പോൾ ഉറഞ്ഞു മഞ്ഞായി പതിക്കുന്നതായും കാണപ്പെടുന്നു.

ശീതമേഖലകളിൽ അവയുടെ നാമധേയംകൊ ണ്ടു സ്ഫുരിക്കുന്നതു പോലെ തന്നെ, ശൈത്യം അസ ഹ്യമായും, വൃക്ഷലതാദികൾ നന്നേ കുറഞ്ഞും ഉള്ള വ മുരണ്ടിച്ചു് ചെറുതായും, ജീവജാലങ്ങൾ അല്പമാ യും, കാണപ്പെടുന്നു. ചിലേടങ്ങളിൽ പായലും, നി ലത്തുനിന്നുയരാത്ത കിളിപ്പുകളും അല്ലാതെ ഒന്നും കാണ്മാനുണ്ടായിരിക്കയില്ല. തങ്ങളുടെ പുറവുമുള്ള

അവസ്ഥാന്തരങ്ങളെ ജയിച്ച് തങ്ങൾക്കനുരൂപങ്ങളാക്കുവാൻ സമർത്ഥരായ മനുഷ്യർക്കുകൂടി, ഈ പ്രദേശങ്ങളിൽ സ്വല്പങ്ങളായ വേനൽ മാസങ്ങളിലല്ലാതെ സ്ഥിതിചെയ്യുന്നതു ദുഷ്കരമാകുന്നു. ഈ മേഖലകളിലെ ജലാശയങ്ങളിൽ കൂടി വേനൽക്കുമാത്രമെ സഞ്ചരിക്കാൻ നിവൃത്തിയുള്ളൂ. സമുദ്രം, നദി, കായൽ ഇവയെല്ലാം വർഷകാലത്തിൽ ഉറഞ്ഞു കട്ടിയായി കിടക്കുന്നു. വേനൽക്കാലത്തെ താമസത്തിനായി ഉണ്ടാക്കപ്പെടുന്ന വീടുകളും, സമുദ്രത്തിലെ ജലജന്തുക്കൾ കൂടിയും, മഞ്ഞുകൊണ്ടു മൂടപ്പെട്ടു നശിച്ചുപോകുന്നു. എങ്കിലുംമകരമത്സ്യം (The Whale), വാൽറസ്സ് (The Valrus) എന്നിങ്ങനെ ഏതാനും ജലജന്തുക്കളും, 'എസ്കിമൊ' എന്നൊരു വക കുറുകിത്തടിച്ച മനുഷ്യവർഗ്ഗവും ഈ പ്രദേശങ്ങളിലും ജീവിക്കുന്നുണ്ട്.

ഇപ്രകാരം ഭൂതലത്തിലെ ശൈത്യോഷ്ണങ്ങൾ അതാതു പ്രദേശങ്ങളുടെ ഭൂമദ്ധ്യത്തിൽ നിന്നുള്ള ദൂരത്തെ ആശ്രയിച്ചാണ് പ്രായേണഇരിക്കുന്നതു്. എങ്കിലും ഉഷ്ണമേഖലയിൽ പെട്ട സ്ഥലങ്ങൾ കൂടി, ഉയൎന്ന മലംപ്രദേശങ്ങളൊ, സമുദ്രതീരസ്ഥലങ്ങളൊ ആയിരുന്നാൽ, ശീതോഷ്ണാവസ്ഥയിൽ വളരെ ഭേദിച്ചുപോകുന്നു. ദൃഷ്ടാന്തം, 'നീലഗിരി' ഉഷ്ണമേഖലയിൽ ആയിരുന്നാലും, പൊക്കം ഹേതുവായി, സമശീതോഷ്ണമേഖലാപ്രദേശംപോലെ ശാന്തമായും സുഖപ്രദമായും ഇരിക്കുന്നു. ഉഷ്ണമേഖല

യിൽ നിന്നു വളരെ ദൂരത്തിലല്ലാത്ത ഹിമവാൻ പൎവ്വതത്തിന്റെ ഉയൎന്നഭാഗങ്ങൾ വൃക്ഷലതാദികൾ ഒന്നുമില്ലാതെ നഗ്നമായും മുഴുവനും ഹിമംകൊണ്ടു മൂടപ്പെട്ടു ജീവജാലങ്ങൾക്കു വാസയോഗ്യമല്ലാതേയും ഇരിക്കുന്നു. ധ്രുവത്തിൽ ഉയരുന്തോറും പ്രദേശങ്ങൾക്കു ശൈത്യം കൂടുന്നു. ഉഷ്ണമേഖലാപ്രദേശങ്ങൾ, ദ്വീപുകളായിരുന്നാൽ, സമുദ്രത്തിൽ നിന്നു വീശുന്ന തണുത്ത കാററുകൊണ്ടുഷ്ണം ശമിച്ചിട്ടു്, സമശീതോഷ്ണമേഖലകളെ അനുസരിക്കുന്നു.

ഭൂപ്രദേശങ്ങളുടെ ശീതോഷ്ണാവസ്ഥ ഇപ്രകാരം ഭൂമദ്ധ്യത്തിൽ നിന്നുള്ള അവയുടെ ദൂരത്തേയും, സമുദ്രനിരപ്പിൽ നിന്നുള്ള ഉയരത്തേയും കടലിനോടുള്ള സാമീപ്യത്തേയും ആശ്രയിച്ചും, വൃക്ഷലതാദിജീവികളുടെ അവസ്ഥ ശൈത്യോഷ്ണങ്ങളെ ആശ്രയിച്ചും ആണു് ഇരിക്കുന്നതു്.

---

## സന്മാൎഗ്ഗാചരണം.

പക്ഷിമൃഗാദി തിൎയ്യക്കുകൾക്കും മനുഷ്യനും തമ്മിൽ വലുതായ അന്തരം ഉണ്ടു്. നന്മതിന്മകളേയും,ധൎമ്മാധൎമ്മങ്ങളേയും വിവേചിച്ചറിവാനുള്ള ആ വിശേഷജ്ഞാനം തന്നെയാണു് ഈ അന്തരം

ഇതുകൊണ്ടത്രേ മനുഷ്യജന്മം സൎവ്വോൽകൃഷ്ടമെന്നു പണ്ടുപണ്ടേ ലോകം വ്യവഹരിച്ചുപോരുന്നതു്. ഈ പ്രകാരമുള്ള മനുഷ്യജന്മത്തെ, തിൎയ്യക്കുകളെന്നപോലെ കേവലം ആഹാരവിഹാരാദികൾകൊണ്ടു കഴിച്ചുകൂട്ടാതെ, യഥാശക്തി സഫലമാക്കേണ്ടതു നമ്മുടെ പരമധൎമ്മമാകുന്നു. നാം എത്ര തന്നെ തീക്ഷ്ണബുദ്ധികളൊ, സമൎത്ഥന്മാരൊ ആയിരിക്കുന്നതുകൊണ്ടു മാത്രം ജന്മം സഫലമാകയില്ല. നമ്മുടെ മനസ്സു യാതൊരുപ്രകാരത്തിലും ദോഷകലുഷമാകാതെ അതിനെ ക്രമേണ പരിശുദ്ധമാക്കിത്തീൎത്തു, കൃത്യാകൃത്യങ്ങളെ അറിഞ്ഞു കൎമ്മങ്ങളെ നിയന്ത്രിച്ചും ആത്മപരിഷ്കരണം ചെയ്കയാണു് ജന്മത്തിന്റെ പരമോദ്ദേശ്യം. ഈ ഉദ്ദേശപ്രാപ്തിക്കായി നാം അനുവൎത്തിക്കേണ്ട മാൎഗ്ഗങ്ങളെ 'സന്മാൎഗ്ഗങ്ങൾ' എന്നും, ആ മാൎഗ്ഗങ്ങളിലൂടെയുള്ള നമ്മുടെ ഗമനത്തെ 'സന്മാൎഗ്ഗചരണം' എന്നും ഇവിടെ വിവക്ഷിച്ചിരിക്കുന്നു.

സന്മാൎഗ്ഗചരണത്തിനു പ്രഥമമായി വേണ്ടതു് "ഈശ്വരഭക്തി"യാകുന്നു. ലോകവും അതിലുള്ള ചരാചരങ്ങളായ സമസ്ത പദാൎത്ഥങ്ങളും യാതൊന്നിങ്കൽ നിന്നുൽഭൂതമായിരിക്കുന്നോ ആ മൂലശക്തിയെ ഈശ്വരൻ എന്നു പറയുന്നു. സൎവ്വവും ഈ ശക്തിയിൽ നിന്നുത്ഭവിച്ചിരിക്കുന്ന സ്ഥിതിക്കു് അതു നമ്മിലും ഉണ്ടെന്നുള്ളതു് നിൎവ്വിവാദമാണു്. നമ്മുടെ സകല വിശിഷ്ടതയ്ക്കും കാരണം ഈ ശക്തിയു

ടെ സത്ഭാവം തന്നെ. എന്നാൽ ഇതു് തന്മാത്രമായും അപ്രതിബന്ധമായും നമ്മിൽ വിളങ്ങുന്നില്ല. പരമ്പരാഗതങ്ങളായി, പ്രബലങ്ങളായിത്തീൎന്നിരിക്കുന്ന കാമക്രോധാദി ശത്രുക്കളാലും മററും പരിവേഷ്ടിതമായിരിക്കയാണു്. ഈ ശത്രുക്കളുടെ പിടിയിൽ നിന്നു് അതിനെ വിട്ടുവിക്കുംതോറും അതു് സ്വാതന്ത്ര്യമായി വ്യാപരിക്കയും തന്മൂലം തെളിഞ്ഞു് അഭിവൃദ്ധമാകയും ചെയ്യുന്നു. ഇതിലേയ്ക്കു് നിരന്തരമായ അഭ്യാസം ആവശ്യം തന്നെ. എന്നാൽ ഇതു മാത്രം പോരാ. സൎവ്വശക്തനായ ഈശ്വരന്റെ കാരുണ്യവുമപേക്ഷിതമാകുന്നു. ഈശ്വരകാരുണ്യംകൊണ്ടു വേണം യഥാൎത്ഥജ്ഞാനം ഉണ്ടാവാൻ. യഥാൎത്ഥജ്ഞാനംകൊണ്ടു മാത്രമേ അന്തഃകരണശുദ്ധിയുണ്ടാകയുള്ളു. അന്തഃകരണശുദ്ധിയുണ്ടായാലേ നിരന്തരമായ സന്മാൎഗ്ഗചരണം സാദ്ധ്യമായി ഭവിക്കയുമുള്ളൂ. ആകയാൽ സന്മാൎഗ്ഗചരണാൎത്ഥം ഒന്നാമതു് ഈശ്വരങ്കൽ നിഷ്കളങ്കഭക്തിയെ പരിശീലിക്കേണ്ടതാകുന്നു.

സന്മാൎഗ്ഗചരണത്തിന്നു് അടുത്തപോലെ വേണ്ടതു് 'ഭൂതദയ', അല്ലെങ്കിൽ 'ജീവകാരുണ്യം', ആണു്. സൎവ്വവും ഈശ്വരങ്കൽ നിന്നുൽഭൂതമാണെന്നും, സമസ്ത ജീവകോടികളിലും ഈശ്വരചൈതന്യം ഉണ്ടെന്നും ഒരുവൻ എപ്പോഴും ബോധിക്കുന്നുവോ അപ്പോൾ മുതൽ അവൻ സൎവ്വഭൂതങ്ങളിലും ഈശ്വരനെ വീക്ഷിക്കുന്നു. ഭൂതദയയുടെ അടിസ്ഥാനം

ഇതുതന്നെയാണ്. ഇതിന്റെ വളൎച്ചയേയും ദൃഢീകരണത്തേയും തടയുന്നതായും ഒരു പ്രബലശത്രു നമ്മിൽ സ്ഥിതിചെയ്യുന്നുണ്ട്. ഈ ശത്രു, സ്വാഭാവികമായുള്ള നമ്മുടെ സ്വകാൎയ്യമാത്രപരതയാകുന്നു. ഈശ്വരകാരുണ്യപൂൎവ്വം ജന്മസിദ്ധമായ വിശേഷജ്ഞാനംകൊണ്ടു ഇതിനെ ജയിച്ച്, സമസ്തജീവരാശികളിലും ഈശ്വരചൈതന്യത്തെ വീക്ഷിച്ച്, സൎവ്വഭൂതങ്ങളേയും ആത്മതുല്യങ്ങളായി ഗണിക്കേണ്ടതാകുന്നു. ഇതു് വാസ്തവത്തിൽ ഒട്ടും സുകരമല്ല. എങ്കിലും ഈശ്വരാനുഗ്രഹത്തെ പുരസ്കരിച്ച് നിരന്തരം അഭ്യസിച്ചാൽ സുഖസാദ്ധ്യമായി ഭവിക്കുമെന്നുള്ളതു് നിസ്സംശയമത്രേ. ജീവകാരുണ്യം ബലപ്പെട്ടു വരുമ്പോൾ സ്വകാൎയ്യമാത്രപരത ബലഹീനതയെ പ്രാപിക്കും. അപ്പോൾ അതിൽനിന്നുണ്ടാകുന്ന അതിമോഹം, അസൂയ, കോപം, ദ്വേഷം, മത്സരം, ക്രൌൎയ്യം, ദ്രോഹം, വഞ്ചനം, ഇത്യാദിദോഷങ്ങൾ ക്രമേണ അസ്തമിച്ചു തുടങ്ങും. അതോടുകൂടി മനസ്സിനു വിശാലത, സമചിത്തത, ക്ഷമ, ആൎദ്രത മുതലായ ഗുണങ്ങൾ താനേ ഉണ്ടാകയും സന്തുഷ്ടിയും സുഖവും വൎദ്ധിക്കയും ചെയ്യും. എന്നുവേണ്ട, കളങ്കരഹിതമായ ഭൂതദയ, മനസ്സിനു ശുദ്ധിയെ വൎദ്ധിപ്പിച്ച് നമ്മെ സൎവ്വദാ സന്മാൎഗ്ഗചാരികളാക്കിത്തീൎക്കുന്നു.

ചിലരുടെ ദൃഷ്ടിയിൽ ഇതു ശുദ്ധവേദാന്തമെന്നു തോന്നിയേക്കാം. എന്നാൽ ലോകാനുഭവവും മറി

ച്ചല്ലെന്ന് അല്പം വിചാരിച്ചാൽ ബോധപ്പെടും. ലോകം, പ്രായേണ ദോഷരഹിതമല്ലെങ്കിലും, പ്രകൃത്യാ ദുഷ്ടമല്ല. നന്മതന്നെയാണ് എല്ലാരിലും മുന്നിട്ടു നില്ക്കുന്നതു്. തങ്ങളെ പരിവേഷ്ടനം ചെയ്യുന്ന അവസ്ഥാഭേദങ്ങൾകൊണ്ടും സംസർഗ്ഗദോഷം കൊണ്ടും ആളുകൾ ദുഷ്ടന്മാരായിത്തീരുന്നു എന്നേയുള്ളൂ. പരമാർത്ഥത്തിൽ ദയ ദയയേയും, ക്രൌര്യം ക്രൌര്യത്തേയും ആനയിക്കുന്നു. നാം ലോകത്തെ സ്നേഹിച്ചാൽ ലോകം നമ്മേയും സ്നേഹിക്കും. നാം ദ്വേഷിച്ചാൽ അതു നമ്മേയും ദ്വേഷിക്കും. നിഷ്കളങ്കമായും നിരന്തരമായും ഉള്ള സ്നേഹം ഒരിക്കലും അസ്ഥാനത്തിലായിപ്പോകയില്ല. അതു ശത്രുവിനേയും ബന്ധുവാക്കിത്തീർക്കും. അതിനാൽ ലോകത്തിൽ സ്നേഹത്തിനു സമം മറ്റൊന്നില്ല. അതു എല്ലാവർക്കും സന്തുഷ്ടിയേയും ക്ഷേമത്തേയും പ്രദാനം ചെയ്യുന്നു. അന്യഥാ വിശ്വസിച്ച് ദ്വേഷിച്ചും ഭയപ്പെടുത്തിയും, ദ്രോഹിച്ചും ലോകത്തെ സ്വാധീനമാക്കാൻ പുറപ്പെടുന്നവർ ഗർവ്വിഷ്ഠരായ മൂഢന്മാരാകുന്നു.

കേവലം സ്നേഹശൂന്യനായി ലോകത്തിൽ ആരും തന്നെ കാണുകയില്ല. സ്നേഹം ഏററം കുറഞ്ഞവൻകൂടി ആത്മസ്നേഹം ഉള്ളവനായിരിക്കും. തന്നിലുള്ള സ്നേഹത്തിൽ കുറയാതെ ഭാര്യാപുത്രാദികളോടു സ്നേഹമുള്ളവൻ ആത്മമാത്രസ്നേഹികളേക്കാൾ വിശിഷ്ടനത്രേ. അവന്റെ വിശിഷ്ടത, തന്നെക്കടന്ന്

അവൻ ഭാൎയ്യാപുത്രാദികളെ കൂടി ആത്മനിൎവ്വിശേഷം സ്നേഹിക്കുന്നു എന്നതിൽ പ്രതിഷ്ഠിതമാകുന്നു. സ്വകാൎയ്യതല്പരതയിൽ നിന്നു ജനിച്ചതല്ലെങ്കിൽ ഇതു് ശ്ലാഘ്യവും തന്നെ. സ്വകുടുംബത്തെ അതിക്രമിച്ചു് അയല്ക്കാരേയും സ്വപുരവാസികളേയും കൂടി സ്നേഹിക്കുന്നവൻ അതിലും വിശിഷ്ടനാകുന്നു. ചുരുക്കത്തിൽ സ്നേഹത്തിന്റെ സീമയെ വളൎത്തി വളൎത്തി ജീവലോകത്തെ ഒട്ടുക്കു് ആത്മവൽ സ്നേഹിക്കുന്നവൻ സാക്ഷാൽ ഭൂതദയയുള്ളവനാകും. ഇപ്രകാരമായിത്തീൎന്നിട്ടുള്ള മഹാത്മാവിനെ ഈശ്വരതുല്യൻ എന്നു പറയാം. എന്നാൽ ഈ അവസ്ഥയിൽ എത്തുന്നതു് വളരെ ദുസ്സാധ്യമാണു്. എന്നുവരികിലും ഉൽകൃഷ്ടതമമായ ഉദ്ദേശ്യത്തെ പുരസ്കരിച്ചു് പ്രവൎത്തിക്കുന്നതു് അത്യന്താ അഭിലഷണീയവും എല്ലാവരാലും ശക്യവുമാകുന്നു.

സന്മാൎഗ്ഗചരണത്തിനു മൂന്നാമതായി ആവശ്യമുള്ളതു 'സത്യം' ആണു്. സത്യം എന്നുവച്ചാൽ വാങ്ങിച്ച മുതൽ ഇല്ലെന്നു പറയാതിരിക്കയോ തിരിച്ചു കൊടുക്കുകയോ ചെയ്യുന്ന മനസ്ഥിതിയും നടവടിയും മാത്രമല്ല. കിന്തു, അന്തഃകരണത്തെ യാതൊരവസ്ഥയിലും, യാതൊരുപ്രകാരത്തിലും, വഞ്ചിക്കാതിരിക്കുകയാകുന്നു. താൻ വിശേഷമായ പ്രതിപത്തിയോടുകൂടി സൂക്ഷിച്ചുപോരുന്ന ഒരു സാധനത്തെ തൽക്കാലോപയോഗത്തിനായി ഒരുവൻ ആവശ്യപ്പെടുകയോ, കണിശമില്ലാത്ത ഒരാൾ പണം

കടം ചോദിക്കയൊ ചെയ്യുമ്പോൾ വല്ല സമാധാനവും പറഞ്ഞു് ഒഴിയാൻ നോക്കുന്നവർ ലോകത്തിൽ ധാരാളമുണ്ടു്. ഈ മാതിരി ദൃഷ്ടാന്തങ്ങൾ എത്ര വേണമെങ്കിലും പറയാം. വല്ല കാൎയ്യസാദ്ധ്യത്തിനമായി, അഥവാ യാതൊരുദ്ദേശ്യവും കൂടാതെ, ഒരുവന്നു് ഇല്ലാത്ത ഗുണത്തെ ഉണ്ടെന്നു പറഞ്ഞു പ്രശംസിക്കുക; ഉള്ള ഗുണത്തിനെ, അസൂയയാലോ മറ്റോ, ഇല്ലെന്നു വരുത്താൻ തുനിയുക; മൎയ്യാദയുടെ അംഗമെന്നു വിചാരിച്ചു് അല്പമായിട്ടുപോലും മുഖസ്തുതിചെയ്ക; വാസ്തവത്തെ കുറച്ചും കൂട്ടിയും പറയുക; ഇതുകളെല്ലാം ആത്മവഞ്ചനത്തിന്റെ പ്രകാരഭേദങ്ങളത്രെ. ഠ ദോഷങ്ങൾ സ്വല്പമെങ്കിലും ബാധിച്ചിട്ടില്ലാത്തവർ ലോകത്തിൽ വളരെ ചുരുക്കമേ കാണുകയുള്ളു. അതുകാരണം ഈ മാതിരി പ്രവൃത്തികൾ ആദരണീയങ്ങളാകുമോ? അവയ്ക്കു സാധുത്വമുണ്ടാകുമോ? ഒരുനാളുമില്ല. സത്യത്തിന്റെ മാഹാത്മ്യം അപരിമിതമാണു്. ഇഹത്തിൽ അതു് ഒരു ഉററബന്ധുവാകുന്നു. സത്യവാദികൾക്കു ഒരുത്തനേയും ഭയപ്പെടേണ്ടാ. അവരുടെ അന്തഃകരണം സദാ ശാന്തമായും നിശ്ചലമായും ഇരിക്കും. അവൎക്കു യാതൊന്നിനും മുട്ടുണ്ടാകയില്ല. അവരെ ലോകം പൂൎണ്ണമായി വിശ്വസിക്കുന്നു. അവരുടെ മനസ്സിനു അശേഷം വക്രതയുണ്ടായിരിക്കയില്ല. അതു സദാ ഋജുവായിരിക്കയാൽ 'നേരുള്ളവൻ' എന്ന പദം അവരുടെ വിഷയത്തിൽ അന്വൎത്ഥമായിബ്ഭ

വിക്കുന്നു. അവരുടെ കൎമ്മങ്ങൾ അന്തഃകരണത്തെ പൂൎണ്ണമായി അനുകരിക്കുന്നു. അവൎക്ക് ഉള്ളും വെളിയും വേറില്ല. അവർ നിഷ്കന്മഷന്മാരാകുന്നു. തന്മൂലം അവൎക്ക അനായാസേന ഈശ്വരകാരുണ്യം ലഭിക്കുന്നു. ഈശ്വരകാരുണ്യത്താൽ അന്ത്യത്തിൽ അവർ സംസാരബന്ധത്തിൽനിന്ന് വിമുക്തന്മാരായും ഭവിക്കുന്നു. കിംബഹുനാ! സത്യം ഐഹിക പാരത്രികങ്ങളായ സകലസുഖങ്ങൾക്കും നിദാനമാകുന്നു.

എല്ലാ അവസ്ഥകളിലും സത്യവാദിയായിരിക്കുന്നതിനു അസാമാന്യമായ സ്ഥൈൎയ്യം അത്യന്താവശ്യകമാണ്. ഒരു കൊലപാതകകൃത്യം കണ്ടിരുന്നാൽ സത്യം വദിക്കുന്നതായാൽ ആ പാതകിക്കു അതു പരമസങ്കടമായിത്തീരും. എന്നു വിചാരിച്ച് ഒരു നീതിന്യായക്കോടതി ആവശ്യപ്പെട്ടാൽ ആയാൾ സത്യത്തെ മറയ്ക്കാമോ? ഒരുനാളും പാടില്ല. ആ പാതകിയുടെ സങ്കടത്തിനു കാരണം അവന്റെ ദുഷ്കൃത്യമാണ്. അല്ലാതെ സാക്ഷിയുടെ സത്യവാദിത്വമല്ല. സത്യവാദിത്വം പലപ്പോഴും അന്യൎക്കു അപ്രിയമായും ഇരിക്കാം. ഇങ്ങനെയുള്ള അവസ്ഥയിലും നാം സത്യത്തെ വെടിഞ്ഞുകൂടാ. തല്ക്കാലം അപ്രിയമായുള്ളതിനെ ശ്രോതാവിനെ തനിച്ചുവിളിച്ച് സസ്നേഹം പറഞ്ഞു ധരിപ്പിക്കേണ്ടതാകുന്നു. പ്രിയഭാഷിത്വം പരമാൎത്ഥത്തിൽ അസത്യത്തെ ആശ്രയിക്കുന്നില്ല. നിഷ്കളങ്കമായും സ്നേഹപൂൎവ്വമാ

യും ഉള്ള സ്വരത്തേയും മററു പ്രകടനത്തേയും ആ ണ് ആശ്രയിച്ചിരിക്കുന്നതു്. നമ്മുടെ സമസ്തകമ്മങ്ങളും കരുണായുക്തമായിരിക്കേണ്ട ക്രട്ടത്തിൽ സത്യവാദിത്വത്തോടും കരുണയെ ചേർക്കേണ്ടതാകുന്നു. അപ്പോൾ സത്യത്തെ തുറന്നു പറയുന്നതുകൊണ്ടു് വാക്കുകൾക്കുണ്ടാകാവുന്ന മൂച്ച് രീരെ പൊയ്പോകും. അതിനാൽ അപ്രിയത്വം നീങ്ങുകയും ചെയ്യും.

സന്മാർഗ്ഗചരണത്തിനു അത്യന്താവശ്യകമായി മുൻപറഞ്ഞവ ക്രടാതെ ഒരു ഗുണംക്രടിയുണ്ടു്. ഇ തു് 'സ്വധർമ്മബോധം' ആകുന്നു. ഇതുണ്ടാകേണ്ട തു് വിജ്ഞാനത്തിൽനിന്നുവേണം. വിജ്ഞാനം, മാതാപിതാക്കാൾ നമ്മെ വളർത്തുന്ന രീതിയിലും ഗുരുശാസനത്തിലും നിന്നു ലഭിപ്പാനുള്ളതാണു്. ധർമ്മപ്രതിപാദകങ്ങളായ ഗ്രന്ഥങ്ങളും ഉത്തമദൃഷ്ടാന്തങ്ങളും ഈ വിഷയത്തിൽ സഹായിക്കാതിരിക്കയില്ല. ആകയാൽ ബാലികാബാലകന്മാരുടെ പ്രാരംഭപരിചരണത്തിൽ നാം സവിശേഷം മനസ്സിരുത്തി പ്രവർത്തിക്കേണ്ടതാകുന്നു. ഒരുപ്രകാരം നോക്കിയാൽ, ധർമ്മത്തെ സർവ്വപ്രധാനമാക്കി ഈശ്വരഭക്തി, ജീവകാരുണ്യം, സത്യം എന്നീഗുണത്രയത്തെ ക്രടി ധർമ്മാംഗങ്ങളായി സ്വീകരിക്കാവുന്നതാണു്. ഇതുകൊണ്ടു് ധർമ്മബോധത്തിനു എത്രകണ്ടു മാഹാത്മ്യമുണ്ടെന്നറിഞ്ഞുകൊൾക.

'ധർമ്മം' എന്ന പദം വളരെ വ്യാപകത്വമുള്ളതാണു്, അതിൽ ഉൾപ്പെടാത്തതായി യാതൊരു ക

ത്തവ്യകമ്മവും കാണുകയില്ല. പിതൃധമ്മം, പുത്രധമ്മം, ഭ്രാതൃധമ്മം, ശിഷ്യധമ്മം, ഗുരുധമ്മം, പൌരധമ്മം, പ്രജാധമ്മം, രാജധമ്മം എന്നിങ്ങനെ ധമ്മം ബഹുമുഖമാകുന്നു. ഇവയിൽ ഓരോന്നിനേയും പററി പറഞ്ഞുതുടങ്ങിയാൽ എളുപ്പത്തിൽ അവസാനിപ്പിക്കാൻ വിഷമമുണ്ട്. എങ്കിലും, നാലഞ്ചുവാക്കുവീതം പറയാം.

'പിതൃധമ്മ' എന്ന പദംകൊണ്ട് മാതൃപിതൃധമ്മങ്ങളെ ഒരുപോലെ വിവക്ഷിച്ചിരിക്കുന്നു. മക്കളെ തീററിപ്പോററുക, യഥാകാലം വിദ്യയഭ്യസിപ്പിക്കുക, ആവശ്യമായുള്ള ദ്രവ്യം ആജ്ജിക്കുക, സവ്വദാ ജാഗരൂകന്മാരായിരുന്ന് വേണ്ടുംവണ്ണം ഉപദേശിച്ചും, സഹായിച്ചും അവരെ ജീവയാനത്തിനു യോഗ്യന്മാരാക്കിത്തീക്കുക, എന്നിതുകൾ പിതൃധമ്മമാകുന്നു. ഈ സന്ദഭ്ഭത്തിൽ പിതൃധമ്മത്തിൻെറ ഒരംഗമായ ദ്രവ്യസമ്പാദനത്തെപ്പററി മാത്രം സ്വല്പം പറയേണ്ടതുണ്ട്. അത് കുടുംബപരിപാലനത്തിനു ഒഴിച്ചുകൂടാത്ത ഒരു കൃത്യമാകുന്നു. ദ്രവ്യമില്ലാതെ ലോകത്തിൽ യാതൊരുകാൎയ്യവും സാധ്യമല്ല. ധമ്മാനുഷ്ഠാനത്തിനും ദ്രവ്യം അപേക്ഷിതമാകുന്നു. എന്നാൽ അതു ധമ്മനിർവ്വഹണത്തിനുവേണ്ട ഒരു സാധനം മാത്രമാണെന്നും, തന്മാത്രമായി ഒരു ധമ്മമല്ലെന്നും എല്ലാവരും ബോധിക്കണം. ഈ വസ്തുത ശരിയായി ഗ്രഹിക്കാതെ ലോകം, പ്രായേണ, ധനാജ്ജനത്തെ ജന്മോദ്ദേശ്യമായിത്തന്നെ കരുതിപ്പോരു

ന്നു. ഈ മിഥ്യാബോധം ഒരു പിശാചെന്നപോലെ മനുഷ്യരെ പിടികൂടി, വിടാതെ ദുൎമ്മാൎഗ്ഗങ്ങളിലൂടെ നയിച്ച്, ഒടുവിൽ ജന്മത്തെയും നഷ്ടമാക്കിത്തീൎക്കുന്നു. ആകയാൽ ദ്രവ്യാൎജ്ജനത്തിൽ അതിമോഹം കൊള്ളരുത്. തത്സമ്പാദനമാൎഗ്ഗങ്ങളെ യഥോചിതം നിയന്ത്രിക്കയും വേണം. അതായത്, പരസങ്കടം ഒട്ടും വരുത്താതെ ന്യായവും പരിശുദ്ധവുമായ മാൎഗ്ഗേണ ദ്രവ്യം സമ്പാദിക്കേണ്ടതാകുന്നു. സമ്പാദിച്ച ദ്രവ്യത്തെ യഥായോഗ്യം വിനിയോഗിക്കുകൂടി ചെയ്താൽ ദ്രവ്യസമ്പാദനം ലോകാനുഗ്രഹമായിട്ടല്ലാതെ ഒരിക്കലും അന്യഥാ ഭവിക്കയില്ല.

മാതാപിതാക്കൾ തങ്ങളോടു കാണിക്കുന്ന അതിരററ സ്നേഹത്തേയും, തങ്ങളുടെ സുഖത്തിനും ശ്രേയസ്സിനുമായുള്ള അവരുടെ നിരന്തരപരിശ്രമങ്ങളേയും, തങ്ങൾക്കു ദുഃഖമുണ്ടാകുമ്പോൾ അവർ അനുഭവിക്കുന്ന മനോവ്യഥയേയും കഷ്ടങ്ങളേയും നല്ലതിന്വണ്ണം വിചാരിച്ച് അവരോടു നിൎവ്യാജഭക്ത്യാ വൎത്തിക്കയും; അവൎക്ക് ഒരിക്കലും, ഒരുപ്രകാരത്തിലും, ദുഃഖത്തിനിടയാക്കാതേ അവരുടെ ഇച്ഛയെ അനുവൎത്തിച്ചു കാലം നയിക്കയും; അവശന്മാരാകുമ്പോൾ അവരെ സസ്നേഹം ശുശ്രൂഷിക്കയും; മററും ചെയ്യേണ്ടതു് പുത്രധൎമ്മമാകുന്നു. ദശരഥപുത്രനായ ശ്രീരാമനും, ശന്തനുതനുജനായ ഭീഷ്മരും പുത്രധൎമ്മപരിപാലനത്തിന് ഉത്തമദൃഷ്ടാന്തങ്ങളാകുന്നു.

ഭ്രാതൃധൎമ്മം ഒട്ടും വിശിഷ്ടതകുറഞ്ഞതല്ല. ദശര

ദപുത്രന്മാരായ രാമലക്ഷ്മണന്മാരേക്കാൾ ഉപരിയായി ഭ്രാതൃധൎമ്മം അനുഷ്ഠിച്ചിട്ടുള്ളവർ ലോകത്തിൽ ഉണ്ടായിട്ടുണ്ടോ എന്നു സംശയമാണ്.

ഗുരുഭൂതന്മാർ ജ്ഞാനോപദേശം ചെയ്തു ആത്മാവിനെ തെളിയിക്കുന്നവരാകയാൽ, ശിഷ്യന്മാർ അവരെ ഈശ്വരതുല്യന്മാരായി പരിഗണിക്കേണ്ടതാകുന്നു. മനുഷ്യന്റെ സകല ശ്രേയസ്സുകൾക്കും ഗുരുകടാക്ഷം ആവശ്യകമാണ്. ഗുരുകാരുണ്യത്തിനു പ്രതിഫലം നൽകാൻ ഒരുവനാലും സാദ്ധ്യമല്ല. വല്ല പ്രതിഫലവും അതിനുണ്ടെങ്കിൽ ആയതു കൃതജ്ഞതയും ഭക്തിയും തന്നെ. ഈ രണ്ടിന്റേയും നിഷ്കളങ്കമായ പ്രകടനത്തിൽ ശിഷ്യധൎമ്മം അടങ്ങിയിരിക്കുന്നു. ശിഷ്യന്മാരുടെ നേൎക്കുള്ള നിൎവ്യാജമായ വാത്സല്യവും അവരുടെ മനഃപരിഷ്കരണത്തിലുള്ള ശ്രദ്ധയും ഗുരുധൎമ്മത്തിന്റെ പ്രധാനാംശങ്ങളാകുന്നു.

ഭൎത്തൃധൎമ്മം, സ്വഭാൎയ്യയെ ആത്മനിൎവ്വിശേഷമായി പരിഗണിച്ചു പെരുമാറുന്നതിൽ അന്തൎഭവിച്ചിരിക്കുന്നു. ഭാൎയ്യാധൎമ്മത്തിന്റെ സ്വരൂപവും ഇതുതന്നെ. ദേഹം രണ്ടെന്നല്ലാതെ അവർ ആത്മനാ ഒന്നായിരിക്കണം. ഈ ഐക്യബുദ്ധി അവരിൽ ഉണ്ടായിക്കഴിഞ്ഞാൽ കുടുംബത്തിലുണ്ടാകുന്ന രമ്യതയും സുഖവും അവൎണ്ണനീയമാകുന്നു. പാരത്രികമായ ശ്രേയസ്സിനും ഇതു കാരണമായിത്തീരും. സാവിത്രി,

സീത, ദമയന്തി, ശീലാവതി എന്നിവർ ഉത്തമഭാൎയ്യാധൎമ്മത്തിനു ദൃഷ്ടാന്തങ്ങളാകുന്നു.

'പൌരധൎമ്മം' എന്നുവച്ചാൽ ഒരേ പുരവാസികൾ എന്ന നിലയിൽ മനുഷ്യർ പരസ്പരവും, പുരത്തിന്റെ പൊതുവേയുള്ള ക്ഷേമത്തിനായും അനുഷ്ഠിക്കേണ്ട കൃത്യപ്രകാരമാകുന്നു.

രാജ്യത്തിന്റെ പിതൃസ്ഥാനം വഹിക്കുന്ന രാജാവിന്റേയും തൽപ്രതിനിധികളുടേയും നേൎക്കു പ്രജകൾ എന്ന നിലയിൽ നാം വൎത്തിക്കേണ്ട മുറ 'പ്രജാധൎമ്മം' ആകുന്നു. പ്രജകളെ പുത്രനിൎവ്വിശേഷം സ്നേഹിച്ചും, ഉപദേശിച്ചും, ശാസിച്ചും നിഷ്പക്ഷം ഭരിച്ചുകൊണ്ടുപോകുന്ന രാജകൎത്തവ്യത്തെ 'രാജധൎമ്മം' എന്നു പറയുന്നു. രാജ്യക്ഷേമത്തെ പ്രതീക്ഷിച്ചു് പരിശുദ്ധയായ സ്വഭാൎയ്യയെക്കൂടി പരിത്യജിച്ച ശ്രീരാമനേക്കാൾ ഉത്തമനായ ഒരു രാജാവു ലോകത്തിൽ ഉണ്ടായിട്ടില്ലെന്നു തന്നെ പറയാം.

സത്യത്തിൽപരം ധൎമ്മമില്ലെന്നു വിശ്വസിച്ചു, ഇതരധൎമ്മങ്ങളെ അതിന്നു കീഴിലാക്കി, ഒരണുവും ഇളയ്ക്കാതെ ഏതുകഷ്ടതയിലും സത്യവ്രതത്തെ പരിപാലിച്ച ആ ഹരിശ്ചന്ദ്രമഹാരാജാവിനെപ്പോലെ ധൎമ്മിഷ്ഠനായി ലോകത്തിൽ ആരുള്ളു? സ്വധൎമ്മം നല്ലപോലെ ബോധിച്ചു്, എല്ലാഅവസ്ഥയിലും, തദനുഷ്ഠാനത്തെ ഏകവ്രതമായി സ്വീകരിച്ചു് ജന്മം നയിച്ച ധൎമ്മാത്മജനായ ആ പാണ്ഡവാഗ്ര്യനു തുല്യമായി ഏതു ധാൎമ്മികനെപ്പറയാം?

ഈ പറഞ്ഞിടത്തോളമുള്ള ധർമ്മപ്രകാരങ്ങൾ അന്യോദ്ദേശ്യകങ്ങളാകുന്നു. ആത്മോദ്ദേശ്യകങ്ങളായും ധർമ്മങ്ങൾ ഉണ്ട്. ഈ വസ്തുതയെ ഇവിടെ കേവലം നിർദ്ദേശിക്കയേ ചെയ്യുന്നുള്ളൂ.

ഇപ്പോൾ ഒരു വിധം വിസ്തരിച്ചു പറഞ്ഞുകഴിഞ്ഞ 'ഈശ്വരഭക്തി', 'ജീവകാരുണ്യം', 'സത്യം', 'ധർമ്മബോധം' എന്നീ നാലിനേയും സന്മാർഗ്ഗാചരണത്തെ താങ്ങിക്കൊണ്ടിരിക്കുന്ന നാലു സ്തംഭങ്ങളെന്നു പറയാം. ഈ സ്തംഭചതുഷ്ടയത്തിന് ലയമില്ലാതിരിക്കുന്നിടത്തോളം സന്മാർഗ്ഗചരണത്തിനു യാതൊരു കുറവും ഭവിക്കയില്ല.



